# വിജ്ഞാനഭൈരവതന്ത്രം

അഭിനവഗുപ്തൻ

മലയാളം പരിഭാഷ

സുവർണ്ണ നാലപ്പാട്ട്.

ഡോ സുവർണ്ണ നാലപ്പാട്ട് ട്രസ്റ്റ്

2006

# Vijnanabhairavathanthram

# അഭിനവഗുപ്തന്റെ വിജ്ഞാനഭൈരവതന്ത്രം

1. ശ്രീദേവ്യുവാചഃ- ശ്രുതം ദേവ മയാ സർവ്വം രുദ്രയാമളസമ്മതം ത്രികഭേദമശേഷേണ സാരാത്സാരവിഭാഗശഃ ശ്രീദേവി പറഞ്ഞുഃ ദേവാ, രുദ്രയാമളസംഭവമായ സർവ്വവും ഞാൻ കേട്ടു. രുദ്രനും ശക്തിയും ചേർന്നപ്പോഴുണ്ടായ സകലവും,ഏതാണോ എല്ലാ അറിവിന്റെയും സാരത്തേക്കാൾ സാരമാ യത് ആ ശക്തിയുടെ മൂന്നുവകഭേദമായ ത്രി കയും എനിക്ക് മനസ്സിലായി.
2. അധ്യാപി ന നിവൃത്തോ മേ സംശയഃ പരമേശ്വരഃ കിം രൂപം തത്വതോ ദേവ ശബ്ദരാശി കലാമയം എല്ലാം കേട്ടിട്ടും എനിക്ക് ഒരു സംശയം ബാ ക്കി നിൽക്കുന്നു.അവിടുത്തെ യഥാർത്ഥരൂപം എന്താണ്. ദേവാ, അവിടുന്ന് എല്ലാ മന്ത്രങ്ങളുടേയും ഉത്ഭവസ്ഥാനമായ ശബ്ദരാശികലാമയമാണോ
3. കിം വാ നവാത്മഭേദേന ഭൈരവൈ ഭൈരവാകൃതൌ ത്രിശിരോഭേദഭിന്നം വാ കിം വാ ശക്തിത്രയാത്മകം.

ഭൈരവാഗമത്തിൽ പറഞ്ഞ പ്രകാരമുള്ള നവാത്മഭേദമായ മാർഗ്ഗത്താൽ പരമമായ ബോധത്തിലെത്തിച്ചേരുമ്പോൾ അതിനെ ദർശിക്കാവതാണോ.
ത്രിശിരഭൈരവമാർഗ്ഗത്തിൽനിന്ന് അത് വ്യത്യ

സ്ഥമാണോ. ശക്തിത്രയാത്മകമായ പര,പരാപ
ര,അപര ഇവകളാൽ അതിനെ ദർശിക്കാനാവു
മോ.

4. നാദബിന്ദുമയം വാപി കിം ചന്ദ്രാർദ്ധനിരോധി
   കാഃ ചക്രാരൂഢമനച്കം വാ കിം വാ ശക്തി
   സ്വരൂപകം

   അത് നാദബിന്ദുമയമാണോ. ചന്ദ്രാർദ്ധ നിരോ
   ധികാരൂപമാണോ. അനാഹതമായ നാദം ച
   ക്രാരൂഢമാവുമ്പോൾ അതിൽ ശ്രദ്ധ കേന്ദ്രീകരി
   ച്ചാല് കേൾക്കാവുന്നതാണോ. അറിയാവതാ
   ണോ. അതോ ശക്തിസ്വരൂപമാണോ

5. പരാപരായാഃസകലം അപരായാശ്ച വാ പുനഃ
   പരായാ യദി തദ്വസ്യാദ് പരത്വം തദ് വിരു ദ്ധ്യതേ

പരയാണോ (അതീന്ദ്രിയം) അപരയാണോ അതോ
പരാപരയാണോ. അപരയാണെങ്കിൽ പരത്വം അ
തിന് വിരുദ്ധമാവുമല്ലോ.

6. ന ഹി വർണ്ണവിഭേദേന ദേഹഭേദേന വാ ഭവേത്
   പരത്വം നിഷ്കലത്വേന സകലത്വേ ന തദ്ഭവേത്

പരത്വം വർണ്ണ,ശബ്ദ,രൂപഭേദത്തിലൊന്നും ഉണ്ടാ
വുകവയ്യ. പരത്വം അഭേദമായതിനാൽ അതിനെ
നിർവ്വചിക്കാനാവില്ല . അതിന് നിഷ്കലത്വത്താൽ
സകലത്വം ഉണ്ടാവില്ല,വിവിധഭാഗങ്ങളുടെ സം
ഘാതവുമാകയില്ല.

7. പ്രസാദം കുരു മേ നാഥ നിഃശേഷം ഛിന്ദി
   സംശയം (ഭൈരവ ഉവാചഃ) സാധു സാധു ത്വയാ
   പൃഷ്ടം തന്ത്രസാരമിദം പ്രിയേ

എന്നിൽ പ്രസാദിക്കുക. എല്ലാ സംശയവും ഛേദിച്ച്
തരിക. ഭൈരവൻപറഞ്ഞുഃ- നല്ലത്തന്നെ. പ്രിയേ നീ

ചോദിച്ചത് തന്ത്രസാരം തന്നെയാണ്. ഉചിതം തന്നെ.

8. ഗൂഹനീയതമം ഭദ്രേ തഥാപി കഥയാമി തേ യത്കിംചിത്സകലം രൂപം ഭൈരവസ്യ പ്രകീർത്തിതം

ഭദ്രേ, തന്ത്രത്തിലെ ഏറ്റവും രഹസ്യമായ ഭാഗമാണിത്. എന്നാലും, ഭൈരവന്റെ പ്രസിദ്ധമായ എല്ലാവിധരൂപവും നിന്നോട് ഞാനിതാ പറയുന്നു.

9. തദസാരതയാ ദേവീ വിജ്ഞേയം ശക്രജാലവത് മായാസ്വപ്നോപമം ചൈവ ഗന്ധർവ്വനഗരഭ്രമം

ദേവീ, ഇന്ദ്രജാലം പോലെയോ മായാസ്വപ്നം പോലെയോ ഗന്ധർവ്വനഗരം പോലെയോ ഉള്ളതാണ് ഭൈരവന്റെ സകലരൂപം.

10. ധ്യാനാർത്ഥം ഭ്രാന്തബുദ്ധീനാം ക്രിയാഡംബരവർത്തിനാം കേവലം വർണ്ണിതം പുംസാം വികൽപ്പനിഹതാത്മനാം

ഭ്രാന്തബുദ്ധികളും , വികൽപ്പങ്ങളാൽ നിറഞ്ഞ മനസ്സാൽ ശ്രദ്ധിക്കാനാവാത്തവരും ക്രിയാഡംബരങ്ങളിൽ മുഴുകിയവരുമയ മനുഷ്യർക്ക് ധ്യാനിക്കാനുള്ള എളുപ്പത്തിനാണ് സകലമായ രൂപം പറഞ്ഞിട്ടുള്ളത്.

11. തത്വതോ ന നവാത്മാസൌ ശബ്ദരാശിർന ഭൈരവഃ ന ചാസൌ ത്രിശിരാ ദേവോ ന ച ശക്തിത്രയാത്മകഃ

സത്യത്തിൽ ഭൈരവന് 9 രൂപവുമില്ല, ശബ്ദരാശിയുമല്ല, ത്രിശിരസ്സുമല്ല, ശക്തിത്രയവുമല്ല.

12. നാദബിന്ദുമയോ വാപി ന ചന്ദ്രാർദ്ധനിരോധികാഃ ന ചക്രമസംഭിന്നോ ന ച ശക്തിസ്വരൂപകഃ

ഭൈരവരൂപം നാദത്തിലോ ബിന്ദുവിലോ അർദ്ധചന്ദ്രനിലോ നിരോധികയിലോ ഭേദിക്കുന്ന ചക്രങ്ങളിലോ (കുണ്ഡലിനിയുടെ) ശക്തിസ്വരൂപത്തിലോ ദർശിക്കാനാവില്ല.

13. അപ്രബുദ്ധമതീനാം ഹി ഏതാ ബാലവിഭീഷികാഃ മാതൃമോദകവത്സർവ്വം പ്രവൃത്യർത്ഥമുദാഹൃതം

അമ്മ മോദകം കാണിച്ച് കുട്ടികളെ ആകർഷിക്കുന്നതുപോലെയാണ് ഈ രൂപങ്ങളെല്ലാം പറഞ്ഞ് മന്ദബുദ്ധികളായ മനുഷ്യരെ പതുക്കെ ആത്മവിദ്യയിലേക്ക് നയിക്കുന്നത്.

14. ദിക്കാലകലനോന്മുക്താ ദേശോദേശാവിശേഷിണീ വ്യപദേഷ്ടുമശാക്യാസാവകഥ്യാ പരമാർത്ഥതഃ

കാലം, ദേശം, ദിക്ക്, ഇവ കൊണ്ടൊന്നും അതിനെ അളക്കാനാവില്ല. ഉപദേശിക്കാനുമാവില്ല. അപരിമിതവും വാക്കിനും അതീതവുമാകയാൽ.

15. അന്തഃസ്വാനുഭവാനന്ദാ വികൽപ്പോന്മുക്തഗോചരാ യാവസ്ഥാ ഭരിതാകാരാ ഭൈരവീ ഭൈരവാത്മനഃ

അന്തരാത്മാവിൽ സ്വാനുഭവാനന്ദം കൊണ്ടാണ് അതിനെ അറിയുന്നത്. വികൽപ്പങ്ങളില്ലാത്ത, ചിന്തകളോ ഭേദഭാവനകളോ ഇല്ലാത്ത ഭൈരവാവസ്ഥ അഥവാ ഭൈരവീസ്ഥിതി, സ്വബോധപ്രകാശത്തിന്റെ

പ്രസാദാത്മകത്വമായി സ്വയം ഭരിതാകാരമായി (പൂർണ്ണതാസ്വരൂപം) അനുഭവപ്പെടുകയാണ് ചെയ്യുക.

16. തദ്വപുസ്തത്വതോ ജ്ഞേയം വിമലം വിശ്വ പൂരണം ഏവം വിധേ പരേ തത്വേ കഃ പൂജ്യഃ കശ്ച തൃപ്യതി

വിമലവും വിശ്വം മുഴുവനും പൂരിപ്പിക്കുന്നതു ആണ് അവന്റെ ശരീരം .അപ്രകാരം വിശ്വം നിറ ഞ്ഞവൻ പൂജിക്കേണ്ടത് ആരെ, പൂജ കൊണ്ട് സന്തോഷിപ്പിക്കേണ്ടത് ആരെ. എവിടേയും എല്ലായിടത്തുമുള്ളതിനാൽ എല്ലാം പൂജ്യരും എല്ലാം സദാതൃപ്തവുമാണെന്ന് സാരം.

17. ഏവം വിധാ ഭൈരവസ്യ യാവസ്ഥാ പരിഗീയതേ സാ പരാ പരരൂപേണ പരാ ദേവീ പ്രകീർത്തിതാ.

ഇപ്രകാരമുള്ള ഭൈരവന്റെ അതീന്ദ്രിയാവസ്ഥ കീർത്തിച്ച് പാടപ്പെട്ടിരിക്കുന്നത് പരാ എന്ന് പരാവസ്ഥയെ(ദേവീ)യാണ്.

18. ശക്തിശക്തിമതോര്യദ്ധ്വദ് അഭേദഃസർവ്വദാ സ്ഥിതഃ അതസ്തദ്ധർമ്മധർമ്മിത്വാത് പരാശ ക്തിഃ പരാത്മനഃ

ശക്തിയും ശക്തിമാനും അഭേദമാണ്. അതുപോലെ പരാശക്തി ധർമ്മമാണ്, അതിനെ ധർമ്മിയായ ഭൈരവനിൽനിന്ന് വേർതിരിക്കാനാവില്ല.

19. ന വഹ്നേർദാഹികാ ശക്തി ർവ്യതിരിക്താ വിഭാവ്യതേ കേവലം ജ്ഞാനസത്തായാം പ്രാരംഭോയം പ്രവേശനേ

അഗ്നിയിൽനിന്ന് ദാഹകശക്തി വേർപെടുത്താനാവാ ത്തതുപോലെയാണ് പരാശക്തിയും ഭൈരവനും. എങ്കിലും ജ്ഞാനത്തിലേക്ക് പ്രവേശിക്കാനായി ആ രംഭത്തിൽ അവരെ വെവ്വേറെയായി സങ്കൽപ്പിക്ക ണം.

20. ശക്ത്യവസ്ഥാപ്രവിഷ്ടസ്യ നിർവ്വിഭാഗേന ഭാവനാ തദാസൌ ശിവരൂപീ സ്യാത് ശൈവീ മുഖമിഹോച്യതേ

ശക്തിയിലേക്ക് പ്രവേശിക്കുന്നവർക്ക് ശിവനിലേക്ക് തന്മയത യാതൊരു വിബാഗീയതയും കൂടാതെ സം ഭവിക്കുന്നു. ശിവസ്വരൂപം തന്നെയാകുന്നു. അതി നാൽ ശക്തിയെ ശൈവീമുഖം (ശിവന്റെ മുഖം) എന്ന് പറയുന്നു.

21. യഥാലോകേന ദീപസ്യ കിരണൈർഭാസ്കര സ്യ ച ജ്ഞായതേ ദിഗ്വിഭാഗാദി തദ്വച്ഛക്ത്യാ ശിവഃപ്രിയേ

എപ്രകാരം സൂര്യകിരണത്താലും ദീപപ്രഭയാലും ദിക്ക് മുതലായവ അഭിവ്യക്തമാകുന്നുവോ, അതു പോലെ ശക്തിയാൽ ശിവൻ അഭിവ്യക്തമാകുന്നു.

22. ശ്രീദേവ്യുവാചഃ-ദേവദേവ ത്രിശൂലാംഗ കപാലകൃതഭൂഷണ ദിഗ്ദേശകാലശൂന്യാ ച വ്യപദേശവിവർജ്ജിതാ

ശ്രീദേവി പറഞ്ഞുഃ-ത്രിശൂലവും കപാലവും ആഭ രണമായി ധരിച്ച ദേവദേവാ, കാലമോ ദേശമോ ദിശയോ ശൂന്യമായതും സ്വഭാവരഹിതവും ഉപ

ദേശിക്കാനാവാത്തതുമായ ആ അവസ്ഥയെ എനി
ക്ക് ഉപദേശിച്ചാലും.

23. യാവസ്ഥാ ഭരിതാകാരാ ഭൈരവസ്യോപ
ലഭ്യതേ കൈരുപായൈർമുഖം തസ്യ പരാ ദേവി
കഥം ഭവേത്. യഥാ സമ്യഗഹം വേത്മി തഥാ മേ
ബ്രൂഹി ഭൈരവ

ഭൈരവന്റെ ഭരിതാകാരമായ (പൂർണ്ണമായ) അവ സ്ഥ
എങ്ങനെ പ്രാപിക്കും. എങ്ങനെയാണ് പരാ ദേവി
ഭൈരവന്റെ മുഖം (പ്രവേശനദ്വാരം) ആയത്.
അതിനെ എനിക്ക് സമ്പൂർണ്ണമായി ഗ്രഹിക്കാനാവു
മാറ് കഥിച്ചാലും -

24. . ശ്രീഭൈരവ ഉവാചഃ ഊർദ്ധ്വപ്രാണോ
ഹ്യധോ വിസർഗ്ഗാത്മാ പരോച്ചരേത്
ഉത്പത്തിദ്വിതയസ്ഥാനേ ഭരണാദ്ഭരിതാ
സ്ഥിതിഃ

ഭൈരവൻ പറഞ്ഞുഃ-പരാദേവിയുടെ സ്വഭാവം
വിസർഗ്ഗമാണ്. അഥവാ സൃഷ്ടി. മുകളിലേക്കുള്ള
പ്രാണനും താഴേക്കുള്ള അപാനനുമായി അത്
കാണപ്പെടുന്നു.മനസ്സ് ഈ രണ്ട് ഉത്പത്തിസ്ഥാന
ങ്ങളിൽ ഉറപ്പിച്ചാണ് ഭരണാദ് ഭരിതമെന്ന സ്ഥിതി
ഉണ്ടാവുന്നത്.

25. മരുതോന്തർബഹിർവാപി വിയദ്ധ്യുഗ്മാ
നിവർത്തനാത് ഭൈരവ്യാ ഭൈരവസ്യേത്ഥം
ഭൈരവീ വ്യജ്യതേ വപുഃ

പ്രാണാപാനങ്ങളെ അകത്തേക്കും പുറത്തേക്കുമുള്ള
മാർഗ്ഗമദ്ധ്യേ നിയന്ത്രിച്ച് നിർത്തുമ്പോൾ ഭൈരവി
യിൽനിന്ന് അന്യമല്ലാത്തതും ഭൈരവീനാമമുള്ളതു
മായ ഭൈരവതത്വം പ്രകാശിക്കുന്നു.

26. മ ്രവജേന്ന വിശേഛരക്തിർമരുദ്രൂപാ വികാസിതേ നിർവികൽപ്പതയാ മദ്ധ്യേ തയാ ഭൈരവരൂപതാ

ശക്തി വായു അഥവാ പ്രാണരൂപമാവുമ്പോൾ അത് നിശ്ചലവും പ്രത്യേകദിശയിലേക്ക് ഗതിയില്ലാത്തതുമാകുന്ന സമയത്ത് നിർവ്വികൽപ്പാവസ്ഥയിൽ മദ്ധ്യഭാഗത്ത് ഭൈരവരൂപം ഉണ്ടാവുന്നു.

27. കുംഭിതാ രേചിതാ വാപി പൂരിതാ വാ യദാ ഭവേത് തദന്തേ ശാന്തനാമാസൌ ശക്ത്യാ ശാന്തഃ പ്രകാശതേ

പൂരകം അഥവാ രേചകശേഷം കുംഭകം നടക്കുമ്പോൾ ശാന്ത എന്ന ശക്തി അനുഭവപ്പെടുന്നു. അതിലൂടെ(ശാന്തിയിലൂടെ) ഭൈരവബോധം അഭിവ്യക്തമാവുന്നു.

28. ആമൂലാത് കിരണാഭാസാം സൂക്ഷ്മാത് സൂക്ഷ്മതരാത്മികാം ചിന്തയേത്താം ദ്വിഷഡ്കാന്തേ ശ്യാമ്യന്തീം ഭൈരവോദയഃ

സൂര്യരശ്മികളെപ്പോലെ മൂലത്തിൽനിന്ന് ഉണ്ടാവു ന്ന ശക്തിമേൽ ശ്രദ്ധയൂന്നുക. പതുക്കെ സൂക്ഷ്മ വും സൂക്ഷ്മതരവുമായി, അവസാനം അവൾ ദ്വാദശാന്തത്തിൽ പൂർണ്ണമായി വിലയം പ്രാപിക്കുമ്പോൾ ഭൈരവൻ അഭിവ്യക്തമാവുന്നു.

29. ഉദ്ഗഛരന്തീം തഡിദ്രൂപാം പ്രതിചക്രം ക്രമാത്ക്രമം ഊർദ്ധ്വം മുഷ്ടിത്രയംയാവത് താവദന്തേ മഹോദയഃ

മുകളിലേക്ക് മിന്നൽപ്രഭപോലെ ഗമിക്കുന്നതും ക്രമത്തിൽ ഓരോ ചക്രത്തിലും പ്രകാശിച്ച്

ദ്വാദശാന്തം വരെ ഗമിക്കുന്നതുമായ ശക്തിയെ ധ്യാനിക്കുക. അപ്പോൾ അവസാനം ഭൈരവന്റെ മഹോദയം സംഭവിക്കും.

30. ക്രമദ്വാദശകം സമ്യഗ് ദ്വാദശാക്ഷരഭേദിതം സ്ഥൂലസൂക്ഷ്മപരസ്ഥിത്യാ മുക്ത്വാ മുക്ത്വാ ന്തതഃ ശിവഃ

12 കേന്ദ്രസ്ഥാനം അവയുടെ 12 അക്ഷര ത്തോടെ മനസ്സിലാക്കി ഭേദിക്കണം. സ്ഥൂലത്തി ൽനിന്ന് മുക്തമായി സൂക്ഷ്മത്തിലും അതിൽനി ന്ന് സൂക്ഷ്മതരത്തിലുമായി അവസാനം കുണ്ഡലിനി ശിവത്വം പ്രാപിക്കുന്നു

31. തഥാപൂര്യാശു മൂർദ്ധാന്തം ഭംക്ത്വാ ഭ്രൂക്ഷേപസേതുനാ നിർവ്വികൽപ്പം മനഃ കൃത്വാ സർവ്വോർദ്ധ്വേ സർവ്വഗോദ്ഗമഃ .

മൂർദ്ധാവിനെ പരിപൂരിപ്പിച്ച്, ഭ്രൂക്കളുടെ ഇടയി ലെ സേതു തരണം ചെയ്ത്, മനസ്സ് എല്ലാ വിചാ രത്തിനും വികൽപ്പത്തിനും ഉപരിയായി, നിർവ്വി കൽപ്പവും സർവ്വതോദ്ഗമവുമായ സ്ഥാനത്തേക്ക് ഉയരുന്നു.

32. ശിഖിപക്ഷൈശ്ചിത്രരൂപൈർമണ്ഡലൈഃ ശൂന്യപഞ്ചകം ധ്യാതോനുത്തരേ ശൂന്യേ പ്രവേശോ ഹൃദയേ ഭവേത്.

മയിൽപ്പീലിയിലെ വിചിത്രനിറമുള്ള വൃത്തത്തിലെ ന്ന പോലെ ശൂന്യപഞ്ചകത്തെ ധ്യാനിക്കണം. ഓരോ ന്നോരോന്നായി ആ വൃത്തങ്ങളെ കടന്ന് അകത്ത് കേന്ദ്രത്തിലെ അനുത്തരശൂന്യത്തിൽ, ഹൃദയഭാഗ ത്ത് പ്രവേശിക്കണം.

(യോഗിനീഹൃദയത്തിലെ പൂജാസങ്കേതം ശ്ലോ ൦ാ74-176 നോക്കുക)

33. ഈദൃശേന ക്രമേണൈവ യത്ര കുത്രാപി ചിന്തനാ  ശൂന്യേ കുഡ്യേ പരേ പാത്രേ സ്വയം ലീനാ വരപ്രദാ

ഇപ്രകാരം ബോധപൂർവ്വമുള്ള ബോധമുണ്ടാവുമ്പോൾ ഒന്നുകിൽ ശൂന്യത്തിലോ അതല്ലെങ്കിൽ ധ്യാനവിഷയമാക്കിയ ഏതെങ്കിലും വസ്തുവിലോ ഗുരുവി ലോ സ്വയം ലീനമായി, അനുഗ്രഹം ലഭിക്കുന്നു

34. കപാലാന്തർമനോ ന്യസ്യ തിഷ്ഠന്മീലിത ലോചനഃ ക്രമേണ മനസോ ദാർഢ്യാത് ലക്ഷയേത് ലക്ഷ്യമുത്തമം.

കണ്ണുകളടച്ച് കപാലത്തിന്റെ(ശിരസ്സ്)അകത്ത് ശ്രദ്ധയൂന്നി, ക്രമത്തിൽ മനസ്സിനെ ദാർഢ്യം വരുത്തി, ലക്ഷ്യത്തിലുറപ്പിക്കുമ്പോൾ ഏറ്റവും ഉത്തമമായ ലക്ഷ്യം പ്രാപിക്കുന്നു.

35. മദ്ധ്യനാഡീ മദ്ധ്യസംസ്ഥാ ബിസസൂത്രാഭരൂപയാ ധ്യാതാന്തർവ്യോമയാ ദേവ്യാ തയാ ദേവഃപ്രകാശതേ

മദ്ധ്യനാഡിയായ സുഷുമ്നയുടെ മദ്ധ്യത്തിലുള്ള ബിസതന്തുതുല്യമായ അന്തരഭാഗത്ത് ധ്യാനം ഉറപ്പിക്കുമ്പോൾ , ദേവിയുടെ അനുഗ്രഹം കൊണ്ട് ദിവ്യരൂപം പ്രകാശിക്കുന്നു.

36. കരരുദ്ധദൃഗസ്ത്രേണ ഭ്രൂമേദാദ്ധാരരോധനാത് ദൃഷ്ടേ ബിന്ദൌ ക്രമാല്ലീനേ തന്മദ്ധ്യേ പരമാ സ്ഥിതിഃ

കയ്യിനെ ഉപകരണമാക്കി, മറ്റെല്ലാ പ്രവേശനദ്വാ
രവും അടച്ച്, ഭ്രൂമദ്ധ്യത്തെ ഭേദിക്കുമ്പോൾ പ്രകാ
ശബിന്ദു ദർശിക്കുന്നു. അതിൽ ക്രമേണ ലീനമാകു
മ്പോൾ പരമസ്ഥിതി പ്രാപിക്കുന്നു.

37. ധാമാന്തഃക്ഷോഭസംഭൂതസൂക്ഷ്മാഗ്നിതിലകാ
കൃതിം ബിന്ദും ശിഖാന്തേ ഹൃദയേ ലയാന്തേ
ധ്യായതോ ലയഃ

എപ്പോൾ നെറ്റിയിലെ തിലകരൂപമായ സൂക്ഷ്മാ
ഗ്നിയിലോ ശിഖയുടെ അറ്റത്തെ ബിന്ദുവിലോ
ധ്യാനിക്കുന്നുവോ, അപ്പോൾ ക്ഷോഭമുണ്ടാവുന്നു,
കമ്പനമുണ്ടാവുന്നു. അതിനെ തുടർന്ന് ഹൃദയഗുഹ
യിൽ ലയനവുമുണ്ടാവുന്നു.

38. അനാഹതേ പാത്രകർണ്ണേഭഗ്നശബ്ദേ
സരിദ്രു തേ ശബ്ദബ്രഹ്മണി നിഷ്ണാതഃപരം
ബ്രഹ്മാദി ഗഛതി

അനാഹതത്തിലെ അനാഹതനാദം ശ്രദ്ധിക്കുന്ന പ
ക്ഷം ഒഴുകുന്ന നദിയുടേതുപോലുള്ള നിരന്തരനാദം
ശ്രവിക്കാം. ഈ ശബ്ദബ്രഹ്മനിൽ ധ്യാനം ഉറപ്പിച്ച വൻ
പരമമായ ബ്രഹ്മപദം പ്രാപിക്കുന്നു.

39. പ്രണവാദിസമുച്ചാരാത് പ്ലുതാന്തേ
ശൂന്യഭാവനാത് ശൂന്യയാ പരയാ ശക്ത്യാ
ശൂന്യതാമേതി ഭൈരവി

ഹേ ഭൈരവീ, പ്രണവം ഉച്ചരിച്ച് ധ്യാനിക്കുന്നവർ
ശൂന്യമായ പരത്തിൽ നിരന്തരഭാവന കൊണ്ട്, ശൂ
ന്യാനുഭവം സിദ്ധിച്ച്, അതീന്ദ്രിയവും ശൂന്യവുമായ
ശക്തിയുടെ അഭിവ്യക്തി അനുഭവിക്കുന്നു.

40. യസ്യ കസ്യാപി വർണ്ണസ്യ പൂർവ്വാന്താവ
നുഭാവയേത് ശൂന്യയാ ശൂന്യഭൂതോസൌ
ശൂന്യാകാരഃ പുമാൻഭവേത്

ഓങ്കാരവർണ്ണങ്ങളെ ആദ്യം മുതൽ അവസാനം വരെ ശൂന്യരൂപമായി ധ്യാനിക്കുന്ന സാധകന്ന് ശൂന്യാനുഭവത്താൽ, ശൂന്യാകാരം സിദ്ധിക്കുന്നു.

41. തന്ത്ര്യാദിവാദ്യശബ്ദേഷു ദീർഘേഷു
ക്രമസം സ്ഥിതെഃ അനന്യചേതാഃ പ്രത്യന്തേ
പരവ്യോമ വപുർഭവേത്

അതുപോലെ, തന്ത്രീവാദ്യം, സുഷിരവാദ്യം ഇ വകളിലെ ആന്തരമായ ദീർഘശബ്ദങ്ങളിൽ ക്രമ മായി സംസ്ഥിതമാകുമ്പോൾ അനന്യചേതസ്സായി ഭവിച്ച് ശരീരം പ്രത്യന്തം(പൂർണ്ണമായും)പരമ വ്യോമമായി (ശൂന്യാകാരം) ഭവിക്കുന്നു.

42. പിണ്ഡമന്ത്രസ്യ സർവ്വസ്യ സ്ഥൂലവർണ്ണാക്ര
മേണ തു അർദ്ധേന്ദുബിന്ദുനാദാന്തഃ ശൂന്യോച്ചാ
രാദ് ഭവേഛിവഃ

ബീജമന്ത്രങ്ങളിലെ എല്ലാ സ്ഥൂലശബ്ദങ്ങളും ക്രമമാ യി അർദ്ധേന്ദു,ബിന്ദു,നാദാന്തമായി ഉച്ചരിക്കുമ്പോ ൾ, ഓരോ വർണ്ണാക്ഷരത്തിലേയും ശൂന്യം ഉച്ചരി ക്കപ്പെട്ട് ശിവനായി ഭവിക്കുന്നു.

43. നിജദേഹേ സർവ്വദിക്കം യുഗപദ്ഭാവയേ
ദ്വിയം നിർവ്വികൽപമനാസ്ഥസ്യ വിയത്സർവ്വം
പ്രവർത്തതേ.

എല്ലാ ദിക്കുകളേയും സ്വശരീരത്തിൽത്തന്നെ ഒരുമി ച്ച്(യുഗപദ്), ശൂന്യമായി നിർവ്വികൽപ്പമനസ്സായി ധ്യാനിക്കണം. അപ്പോൾ എല്ലാ വികൽപ്പ ചിന്തയും

നീങ്ങി, വിയത്ഭാവത്തിൽ സർവ്വവും പ്രവർത്തി ക്കുന്നത് അനുഭവവേദ്യമാകും. തന്നിൽത്തന്നെ വിയത്തിന്റെ അഥവാ വ്യോമത്തിന്റെ ശൂന്യാവസ്ഥ അനുഭവിക്കാം.

44. പൃഷ്ഠശൂന്യം മൂലശൂന്യം യുഗപദ്ഭാവയേ ച്ച യഃ ശരീരനിരപേക്ഷിണ്യാ ശക്ത്യാ ശൂന്യ മനാ ഭവേത്

സുഷുമ്നാമദ്ധ്യത്തിലും മൂലത്തിലും ഇരിക്കുന്ന ശൂന്യത്തെ യുഗപദ് ആയി ശൂന്യകാരമായി ധ്യാനി ക്കുമ്പോൾ, ശരീരനിരപേക്ഷമായി ,വികൽപ്പരഹിത മായി,  മനസ്സ് ശക്തിയാൽ ശൂന്യമായി തീരുന്നു. ശരീരനിരപേക്ഷമാണ് ആ മാനസികോർജ്ജം എന്ന് എടുത്തുപറയുന്നു.

45. പൃഷ്ഠശൂന്യം മൂലശൂന്യം ഹൃച്ഛൂന്യം ഭാവ യേത് സ്ഥിരം  യുഗപന്നിർവ്വികൽപ്പത്വാർന്നി വികൽപ്പോദയസ്തതഃ

സുഷുമ്നാമദ്ധ്യത്തിലും മൂലാധാരത്തിലും ഹൃദയ ത്തിലും ശൂന്യത്തെ ഒരേ സമയം ധ്യാനിക്കുമ്പോൾ, നിർവ്വികൽപ്പമായ , ചിന്താരഹിതമായ അഥവാ വികൽപ്പരഹിതമായ നിർവ്വികൽപ്പാവസ്ഥ (സമാധി) ഉണ്ടാവുന്നു.

46. തനൂദേശോ ശൂന്യതൈവ ക്ഷണമാത്രം വിഭാവയേത് നിർവ്വികൽപ്പം നിർവികൽപ്പോ നിർവ്വികൽപ്പസ്വരൂപഭാക്

ശരീരത്തെത്തന്നെ ശൂന്യമായി ക്ഷണമാത്രം ധ്യാനി ക്കാനായാൽ, മനസ്സ് വികൽപ്പരഹിതവും ചിന്താര ഹിതവുമായി ,നിർവ്വികൽപ്പമായി, നിർവ്വികൽപ്പ

സ്വരൂപമായ ശിവമായി(ഭൈരവം) ഭാസിക്കുന്നു, പ്രകാശിക്കുന്നു.

47. സർവ്വം ദേഹഗതം ദ്രവ്യം വിയദ്വ്യാപ്തം മൃഗേക്ഷണേ വിഭാവയേത് തതസ്തസ്യ ഭാവനാ സാ സ്ഥിരാ ഭവേത്

മൃഗനയനേ, ശരീരത്തിലുള്ള സർവ്വദ്രവ്യവും വിയ ത്തിനാൽ (ശൂന്യാകാശം) വ്യാപ്തമാണ് എന്ന് ഭാ വിക്കുക. ആ ഭാവന സ്ഥിരമാവുമ്പോൾ ശിവത്വം സ്ഥിരമാവുന്നു.

48. ദേഹാന്തരേ ത്വഗ്വിഭാഗാത് ഭിത്തിഭൂതം വിചിന്തയേത് ന കിംചിദന്തരേ തസ്യ ധ്യായന്നദ്ധ്യേയഭാഗ്ഭവേത്.

ശരീരത്തിലെ ത്വക്ക് വെറുമൊരു ഭിത്തിയാണ്. അത് ഉള്ളിലും പുറത്തുമുള്ള ശൂന്യവ്യോമത്തെ വേർതിരിക്കുക മാത്രമാണ് എന്നത് വിചിന്തനം ചെയ്യുക. ഇപ്രകാരമുള്ള ധ്യാനം കൊണ്ട്, സ്വയം, ധ്യാനിക്കാനാവാത്ത ശൂന്യകാരഭൈരവനായി മാറുന്നു.

49. ഹൃദ്യാകാശേ നിലീനാക്ഷഃ പത്മസംപുട മദ്ധ്യഗഃ അനന്യചേതാഃസുഭഗേ പരം സൌഭാഗ്യ മാപ്നുയാത്.

സുഭഗേ, കണ്ണടച്ച് ഏകാഗ്രശ്രദ്ധയോടെ ഹൃദയപത്മ മദ്ധ്യത്തിൽ ഹൃദാകാശത്തിൽ മന്ത്രധ്യാനം ചെയ്യുന്ന വർ അനന്യചേതസ്സുകളായി, സൌഭാഗ്യം പ്രാപി ക്കുന്നു .

50. സർവ്വതഃ സ്വശരീരസ്യ ദ്വാദശാന്തേ മനോല യാത് ദൃഢബുദ്ധേർദൃഢീഭൂതം തത്വലക്ഷ്യം പ്രവർത്തതേ

മനസ്സ് ദ്വാദശാന്തത്തിൽ ദൃഢബുദ്ധിയാൽ ദൃഢീഭൂത മായി ലയിക്കുമ്പോൾ,തത്വലക്ഷ്യം ദേഹത്തിലെല്ലാ യിടത്തും അഭിവ്യക്തമാകുന്നു.

51. യഥാ തഥാ യത്ര തത്ര ദ്വാദശാന്തേ മനഃ ക്ഷിപേത് പ്രതിക്ഷണം ക്ഷീണവൃത്തേർവൈല ക്ഷണ്യം ദിനൈർഭവേത്.

എവിടെയായാലും എപ്പോഴായാലും മനസ്സിനെ ദ്വാദശാന്തത്തിലേക്ക് സദാ കൊണ്ടുവന്ന്,അവിടെ ത്തന്നെ ഉറപ്പിച്ചുനിർത്തുന്ന പക്ഷം മനസ്സിന്റെ ആവൃത്തികളായ ചലനമെല്ലാം കുറഞ്ഞുകുറഞ്ഞു വന്ന്, ഒട്ടുമില്ലാതാവുകയും പ്രതിക്ഷണം (ഓരോ ക്ഷണവും) അനിതരസാധാരണമായ അനുഭൂതിയാ വുകയും ചെയ്യും.

52. കാലാഗ്നിനാ കാലപദാദുത്ഥിതേന സ്വകം പുരം പ്ലുഷ്ടം വിചിന്തയേദന്തേ ശാന്താഭാസ സ്തദാ ഭവേത്

സ്വശരീരം കാലത്താലുദ്ഭവിച്ച കാലാഗ്നിയാൽ എ രിച്ചുകളഞ്ഞതായി, ധ്യാനിക്കുക. ഈ വിചിന്തന ത്തിന്റെ അവസാനം ശാന്താഭാസം (ശാന്തി അനുഭ വം) അനുഭവപ്പെടും.

53. ഏവം ഏവ ജഗത്സർവ്വം ദഗ്ദ്ധം ധ്യാത്വാ വികൽപതഃ അനന്യചേതസഃ പുംസഃപുംഭാവഃ പരമോ ഭവേത്

ഇപ്രകാരം അനന്യചേതസ്സായി, ശ്രദ്ധാപൂർവ്വം ജഗ ത്ത് മുഴുവനും കാലാഗ്നിയിൽ ദഹിച്ചതായി ഭാവ നം ചെയ്യുക. ആ പുരുഷൻ പരമപുരുഷഭാവം കൈവന്ന് പരമമായി ഭവിക്കുന്നതാണ്.

54. സ്വദേഹേ ജഗതോ വാപി സൂക്ഷ്മസൂക്ഷ്മ തരാണി ച തത്വാനി യാനി നിലയം ധ്വാവാ ന്തേ വ്യജ്യതേ പരാ

സ്വശരീരവും വിശ്വവും ഏതൊന്നിനാൽ നിർമ്മിത മാണോ ആ സൂക്ഷമസൂക്ഷ്മതരമായ തത്വ,തന്മാത്രാ ദികളാണ് സംസാരഹേതു. അവയെയെല്ലാം ധ്യാനാ ന്തം (ദഹിപ്പിച്ച്) ഉപേക്ഷിച്ച് പരമപദം പ്രാപിക്കു ന്നു.

55. പീനാം ച ദുർബലാം ശക്തിം ധ്യാത്വാ ദ്വാദശഗോചരേ പ്രവിശ്യ ഹൃദയേ ധ്യായന്മു ക്തഃ സ്വാതന്ത്ര്യമാപ്നുയാത്.

ദ്വാദശേന്ദ്രിയങ്ങളിലെ സ്ഥൂലവും ദുർബ്ബലവുമായ ശക്തികളെ ധ്യാനിച്ചശേഷം ഹൃദയാകാശത്തിലെ പരമശക്തിയെ ധ്യാനിക്കുമ്പോൾ മുക്തി അഥവാ സ്വാതന്ത്ര്യം പ്രാപിക്കുന്നു.

56. ഭുവനാദ്ധ്വാദിരൂപേണ ചിന്തയേത്ക്രമശോ ഖിലം സ്ഥൂലസൂക്ഷ്മപരസ്ഥിത്യാ യാവദന്തേ മനോലയഃ

ഭുവനത്തിന്റെ  കാലദേശത്തിലുള്ള ഉത്ഭവം, അതി ന്റെ രൂപവും സ്വഭാവവും, ഇവയെ ധ്യാനിക്കു ന്തോറും സ്ഥൂലം സൂക്ഷ്മത്തിലും സൂക്ഷ്മം സൂ ക്ഷ്മതരത്തിലും വിലയം പ്രാപിച്ച്, മനസ്സ് ലയം പ്രാപിച്ച്. ശുദ്ധബോധമായി ഭവിക്കുന്നു.

57. അസ്യ സർവ്വസ്യ വിശ്വസ്യ പര്യന്തേഷു സമന്തതഃ അദ്ധ്വപ്രക്രിയയാ തത്വം ശൈവം ധ്യത്വാ മഹോദയഃ

വിശ്വത്തിന്റെ ശിവതത്വം  വരെയുള്ള എല്ലാ അദ്ധ്വങ്ങളേയും ഇപ്രകാരം മനസ്സിരുത്തി ശ്രദ്ധാപൂ ർവ്വം ധ്യാനിക്കണം. ഇപ്രകാരം പരമമായ ശിവ തത്വം മഹോദയമായി ഉള്ളിലുദിക്കുന്നു.

58. വിശ്വമേതന്മഹാദേവി ശൂന്യഭൂതം വിചിന്തയേത് തത്രൈവ ച മനോ ലീനം തതസ്തല്ലയഭാജനം.

മഹാദേവീ, വിശ്വത്തെ ശൂന്യഭൂതമായി വിചിന്തനം ചെയ്യണം. മനസ്സിനെ ഇപ്രകാരം ലീനമാക്കി, ലയാനുഭവം പ്രാപിക്കണം.

59. ഘടാദിഭാജനേ ദൃഷ്ടിം ഭിത്തിസ്ത്യക്ത്വാ വിനിക്ഷിപേത് തല്ലയം തത്ക്ഷണാദ്ഗത്വാ തല്ലയാത്തന്മയോ ഭവേത്. വൃത്തിക്ഷയം വന്ന് വികൽപ്പം ഇല്ലാതാവും.

ഘടാന്തസ്ഥമായ ആകാശം(ശൂന്യം)ആണ് ധ്യാനവിഷയം, ഭിത്തിയല്ല. അപ്രകാരം ഘടം അപ്രത്യക്ഷമായി, ഘടാകാശം ചിദാകാശത്തിൽ ലയിക്കുന്നു. (ശരീരത്തെ ഘടമായി ഭാവിക്കുന്നു).

60. നിർവൃക്ഷഗിരിഭിത്ത്യാദിദേശോ ദൃഷ്ടിം വിനിക്ഷിപേത് വിലീനേ മാനസേ ഭാവേ വൃത്തിക്ഷീണാഃ പ്രജായതേ

വൃക്ഷമില്ലാത്ത, ഗിരിഭിത്തികളില്ലാത്ത, വിശാലമായ സ്ഥലത്ത്, മനസ്സിന് മറ്റ് അവലംബമില്ലാത്ത സ്ഥ

ലത്ത്, ദൃഷ്ടി ഉറപ്പിക്കുക. മനസ്സിന്റെ വികൽപ്പം , മാറി ലയാനുഭവം സാദ്ധ്യമാകും.

61. അഭയോർഭാവയോർജ്ഞാനേ ധ്യാത്വാ
മദ്ധ്യം സമാശ്രയേത് യുഗപച്ച ദ്വയം ത്യക്ത്വാ
മദ്ധ്യേ തത്വം പ്രകാശതേ

ആദ്യം രണ്ട് വസ്തുക്കളെ സങ്കൽപ്പിക്കുക.. അവ യുടെ ജ്ഞാനം പക്വമാവുമ്പോൾ, രണ്ടിനേയും ത്യജിച്ച് മദ്ധ്യത്തിലെ ശൂന്യാകാശത്തിൽ ധ്യാനം ഉറപ്പിക്കുക അപ്പോൾ പരമതത്വം പ്രകാശിക്കും.

62. ഭാവേ ത്യക്തേ നിരുദ്ധാ ചിൻ നൈവ
ഭാവാന്തരം വ്രജേത് തദാ തന്മദ്ധ്യബാവേന
വികസത്യതി ഭാവനാ

മനസ്സ് ഒരു വസ്തുവിൽത്തന്നെ ഉറച്ച് മറ്റെല്ലാ ത്തിലും നിന്ന് നിരുദ്ധമായി, ഒന്നിൽനിന്ന് ഒന്നി ലേക്ക് സഞ്ചരിക്കാതെയാവുമ്പോൾ, അതിന്റെ മദ്ധ്യഭാഗത്ത് ഭാവന വികസിക്കുന്നു.

63. സർവ്വം ദേഹം ചിന്മയം ഹി ജഗദ്ധ്വാ
പരിഭാവയേത് യുഗപന്നിർവ്വികൽപേന മനസാ
പരമോദയഃ

ഇളക്കമില്ലാത്ത മനസ്സോടെ സർവ്വം ,ശരീരവും ജഗത്തുമുൾപ്പെടെ, ബോധമാണെന്നും , അത് ചിന്മയമാണെന്നും ,പരിഭാവനം ചെയ്ത് യുഗപദ് നിർവ്വികൽപ്പമായ മനസ്സിലാണ് പരമോദയം സംഭവിക്കുന്നത്. (ഇവിടെ ഇതുവരെ ശൂന്യമായി വിഭാവനം ചെയ്തതെല്ലാം ചിന്മയമാണെന്ന് ഉപദേശം തരുന്നു)

64. വായുദ്വയസ്യ സംഘട്ടാദ് അന്തർ വാ ബഹിരന്തതഃ യോഗീ സമത്വവിജ്ഞാന സമുദ്ഗമനഭാജനം

പ്രാണാപാനങ്ങളെന്ന വായുദ്വയം പുറത്തും അകത്തും ഉള്ളതിനെ സമത്വമാക്കിയ, യോഗി (ബാലൻസിങ്ങ്)ബോധപ്രകാശത്തിനാവശ്യമായ യോഗ്യത (സമത്വവിജ്ഞാനയോഗ്യത) നേടുന്നു.

65. സർവ്വം ജഗത് സർവ്വദേഹം വാ സ്വാനന്ദഭരിതം സ്മരേത് യുഗപത്സ്വാമൃതേ നൈവ പരാനന്ദമയോ ഭവേത്.

സ്വശരീരവും പ്രപഞ്ചശരീരവും ഒരേ സമയം ആനന്ദഭരിതമാണ്. സ്വാനന്ദം കൊണ്ടാണ് ഒരാൾ പരാനന്ദവും പരമമായ ആനന്ദവും അറിയുന്നത്

66. കുഹനേന പ്രയോഗേണ സദ്യ ഏവ മൃഗേക്ഷണേ സമുദേതി മഹാനന്ദോ യന തത്വം പ്രകാശതേ

മൃഗനയനേ, ആചാരാദികളുടെ അഭ്യാസം കൊണ്ട്, പെട്ടെന്ന് അനുഭവപ്പെടും. മഹാനന്ദാനുഭവം കിട്ടും തത്വം പ്രകാശിക്കും..

67. സർവ്വസ്ത്രോതോനിബന്ധേന പ്രാണശക്ത്യോ ർദ്ധ്വയാ ശനൈഃ പിപീലസ്പർശവേലായാം പ്രഥതേ പരമം സുഖം

മറ്റെല്ലാം സ്രോതസ്സുകളും നിരുദ്ധമാകുമ്പോൾ പ്രാണശക്തി പതുക്കെ സുഷുമ്നയിലൂടെ മുകളിലേക്ക് ഉയരും. അപ്പോൾ ഉറുമ്പ് അരിക്കുന്നപോലെയുള്ള പരമസുഖം ലഭിക്കും.

68. വഹ്നേർവിഷസ്യ മദ്ധ്യേ തു ചിത്തം സുഖമയം ക്ഷിപേത് കേവലം വായുപൂർണ്ണം വാ സ്മരാനന്ദേന യുജ്യതേ.

സുഖമയമായ ചിത്തത്തെ മണിപൂരത്തിലെ അഗ്നി യിൽ അല്ലെങ്കിൽ അനാഹതത്തിലെ വായുവിൽ വിക്ഷേപിക്കുക. അപ്പോൾ സ്മരാനന്ദം ( ആനന്ദാ നുഭൂതിയുടെ സ്മരണയാലുണ്ടാവുന്ന ആനന്ദം) സദാ നിലനിൽക്കും.

69. ശക്തിസംഗമസംക്ഷുബ്ധശക്ത്യാവേശാവസാ നികം യത്സുഖം ബ്രഹ്മതത്വസ്യ തത്സുഖം സ്വാഖ്യമുച്യതേ

ശക്തിസംഗമം കൊണ്ട് സംക്ഷോഭവും , അവസാ നം ശക്ത്യാവേശം കൊണ്ട് അതിൽ ലയവും സം ഭവിക്കും. ആ സംഗമലയം ബ്രഹ്മതത്വസ്വരൂപമാ യ ആനന്ദമാണ്. (ബ്രഹ്മാനന്ദം). അതാണ് സ്വാഖ്യ മായ ആത്മാവ്.

70. ലേഹനാമന്ഥനാകോടൈഃ സ്ത്രീസുഖസ്യ ഭരാത്സ്മൃതേഃ ശക്ത്യഭാവേപി ദേവേശി ഭവേദാനന്ദസംപ്ലുതഃ

ദേവേശീ, ശക്തിയില്ലാതെയും സ്ത്രീസുഖം കിട്ടും. ചുംബനം, മന്ധനം, ആലിംഗനം മുതലായ കൃത്യങ്ങ ളുടെ ,സ്മരണ കൊണ്ടുപോലും അത് സാധിക്കു ന്നു.

71. ആനന്ദേ മഹതി പ്രാപ്തേ ദൃഷ്ടേ വാ ബാന്ധവേ ചിരാത് ആനന്ദമുദ്ഗതം ധ്യാത്വാ തല്ലയസ്തന്മനാ ഭവേത്

ബാന്ധവന്മാരെ കാണുക, മുതലായവയിലും അവയുടെ സ്മരണയിലും ആനന്ദാനുഭവമുണ്ട്. അവ

മനസ്സ് പരമമായ ആനന്ദം അനുഭവിക്കുന്ന തുവരെയേ ഉള്ളു.

72. ജഗ്ധിപാനകൃതോല്ലാസരസാനന്ദവിജൃംഭണാത് ഭാവയേദ്ഭരിതാവസ്ഥാം മഹാനന്ദസ്തതോ ഭവേത്.

തിന്നാനും കുടിക്കാനുമുള്ള സുഖത്തിലാണ് ശ്രദ്ധ യെങ്കിൽ, അതിനെക്കറിച്ചുള്ള ധ്യാനത്തിലാണ് ആളുകൾ ആനന്ദം കണ്ടെത്തുക.

73. ഗീതാദിവിഷയാസ്വാദാസമസൌഖ്യൈക താത്മനഃ യോഗിനസ്തന്മയത്വേന മനോരൂഢേസ തദാത്മതാ

സംഗീതം മുതലായ വിഷയങ്ങളിലുള്ള ആസ്വാദന ത്തിലാണ് ശ്രദ്ധയെന്നുവരികിൽ, യോഗികൾ അതു മായുള്ള തന്മയത്വത്താൽ മനസ്സിൽ രൂഢമായ ആന ന്ദം അനുഭവിക്കുന്നു. അതുമായി ലയിച്ച് മനസ്സിന് അതീതമായ പരമത്തിൽ തന്മയീഭവിക്കുന്നു.

74. യത്ര യത്ര മനസ്തുഷ്ടിർമനസ്തത്രൈവ ധാരയേത് തത്ര തത്ര പരാനന്ദസ്വരൂപം സമ്പവർത്തതേ.

ഏതിലാണോ മനസ്സിന് സന്തുഷ്ടിയുള്ളത്, അതിലാണ് മനസ്സ് ശ്രദ്ധ പതിപ്പിക്കുന്നത്, അതിലാണ് പരമാന ന്ദം അനുഭവിക്കുന്നത്.

75. അനാഗതായാം നിദ്രായാം പ്രണഷ്ടേ ബാഹ്യഗോചരേ സാവസ്ഥാ മനസാ ഗമ്യാ പരാ ദേവീ പ്രകാശതേ

നിദ്ര വരാതെ കിടക്കുന്ന സമയത്ത് ,ബാഹ്യലോക ത്തെക്കുറിച്ച ബോധം മങ്ങുകയും, മനസ്സ് അതി

ർത്തിഅവസ്ഥയിൽ (ഉറക്കത്തിനും ഉണർച്ചക്കും ഇടയിലെ ബാർഡോ) ഇരിക്കുകയും ചെയ്യുന്ന അവസ്ഥയിലാണ് പരാദേവി പ്രകാശിക്കുന്നത്.

76. തേജസാ സൂര്യദീപാദേരാകാശോ ശബലീ കൃതേ ദൃഷ്ടിർനിവേശ്യാ തത്രൈവ സ്വാത്മ രൂപം പ്രകാശതേ

സൂര്യകിരണങ്ങളാലോ ദീപത്താലോ തേജസ്സിനാൽ വർണ്ണശബളമായ ആകാശം നോക്കുമ്പോളെന്ന പോലെ(ദൃഷ്ടിയിൽ പെട്ടാലെന്നപോലെ) പെട്ടെന്ന് ആത്മ സ്വരൂപം പ്രകാശിതമാവുന്നു.

77. കരംഗിണ്യാ ക്രോധനയാ ഭൈരവ്യാ ലേലിഹാനയാ ഖേചര്യാ ദൃഷ്ടികാലേ ച പരാവാപ്തിഃപ്രകാശതേ

ഇപ്രകാരമുള്ള ദൃഷ്ടികാലത്ത് (ക്രിയാത്മകസങ്കൽപ്പ ദർശനം) കരാംഗിണി, ക്രോധന, ഭൈരവി, ലേലി ഹാനയ, ഖേചരി ഇവയെല്ലാം പ്രകാശിപ്പിക്കപ്പെ ടാം. അപ്പോഴാണ് പരാവിദ്യ പ്രാപ്തമാവുക.

78. മൃദ്വാസനേ സ്ഫിജൈകേന ഹസ്തപാദൌ നിരാശ്രയം നിധായ തത്പ്രസംഗേന പരാ പൂർണ്ണാ മതിർഭവേത്

മൃദുവായ ആസനത്തിലിരുന്ന്,ഒറ്റ നിതംബം മാത്ര മൂന്നി, കൈകാലുകളെ തളർത്തിയിട്ട് , (ആ ദർശ നം) മനസ്സിനെ പൂർണ്ണമായ അതീന്ദ്രിയാവസ്ഥയി ലേക്ക് എത്തിക്കുന്നു. പര തന്നെ പൂർണ്ണമായ മതി(മനസ്സ്)യാവുന്നു

79. ഉപവിശ്യാസനേ സമ്യഗ്ബാഹൂ
കൃത്വാർദ്ധകുഞ്ചിതൌ കക്ഷവ്യോമ്നി മനഃ
കുർവ്വൻ ശാമമായാതി തല്ലയാത്.

സമ്യക്കായ ആസനത്തിലിരുന്ന് കൈകാലുകളെ വൃത്താകൃതിയിൽ കുഞ്ചിതമാക്കിപ്പിടിച്ച്, കുക്ഷിക്കകത്തെ വ്യോമത്തിലേക്ക് ദൃഷ്ടിയൂന്നുക. മനസ്സ് ഈ ലയം കൊണ്ട് പൂർണ്ണമായിത്തീരുന്നു.

80. സ്ഥൂലരൂപസ്യ ഭാവസ്യ സ്തബ്ധാം ദൃഷ്ടിം
നിപാത്യ ച അചിരേണ നിരാധാരം മനഃ
കൃത്വാ ശിവം വ്രജേത്

ഏതെങ്കിലും ഒരു സ്ഥൂലവസ്തുവിലേക്ക് ദൃഷ്ടി ഊന്നുക. മനസ്സ് അതിൽത്തന്നെ ഉറച്ച്, സ്തബ്ധമായി (ചലിക്കാതെ) നിരാധാരമായി (മറ്റ് ആധാരം കൂടാതെ) വേറെ ചിന്തകൂടാതെ ഇരിക്കുമ്പോൾ അതീന്ദ്രിയമായ ശിവത്വം പ്രാപിക്കുന്നു.

81. മദ്ധ്യജിഹ്വേ സ്ഫാരിതാസ്യേ മദ്ധ്യേ നിക്ഷിപ്യ ചേതനാം ഹോച്ചാരം മനസാ കുർവ്വസ്തതഃ
ശാന്തേ പ്രലീയതേ

നാവിന്റെ മദ്ധ്യഭാഗം  തുറന്ന വായുടെ മദ്ധ്യത്തിലെ താലുവിൽ നിക്ഷേപിച്ച് മദ്ധ്യത്തിൽ, ബോധത്തെ കേന്ദ്രീകരിച്ച് നിർത്തി  മനസ്സുകൊണ്ട് ഹകാരം ഉച്ചരിക്കുക.അപ്രകാരം ഹകാരം ആവർത്തിച്ച് ഉച്ചരിക്കുമ്പോഴും മനസ്സ് ശാന്തിയിൽ ലീനമാവുന്നു.

82. ആസനേ ശയനേ സ്ഥിത്വാ നിരാധാരം
വിഭാവയൻ സ്വദേഹം മനസി ക്ഷിണേ
ക്ഷണാത്ക്ഷീണാശയോ ഭവേത്..

ഇരുന്നോ കിടന്നോ സ്വശരീരത്തെ നിരാധാരമായി ആകാശത്തിൽ തൂങ്ങിക്കിടക്കുന്നതായി സങ്കൽപ്പിക്കുക. മനസ്സിലെ ചിന്തകളും സംസ്കാരങ്ങളും ക്ഷണം കൊണ്ട് ക്ഷീണമാവുമ്പോൾ, അത് പഴയ മനസ്സംസ്കാരങ്ങളുടെ ക്ഷീണാശയമല്ലാതെയാവുന്നു.

83. ചലാസനേ സ്ഥിതസ്യാഥ ശനൈർവ്വാ ദേഹചാലനാത് പ്രശാന്തേ മാനസേ ഭാവേ ദേവീ ദിവ്യൌഘം ആപ്നുയാത്.

ദേവീ, പതുക്കെ ശരീരത്തെ ചാഞ്ചാട്ടിക്കൊണ്ട് ചലാസനത്തിലിരുന്നാലും പ്രശാന്തമായ അതീന്ദ്രിയാവസ്ഥയിലേക്ക് മനസ്സിനെ കൊണ്ടുപോകാനും ദൈവീകബോധത്തിന്റെ നദിയിൽ ഒഴുകാനും സാധിക്കും.

84. ആകാശം വിമലം പശ്യൻകൃത്വാ ദൃഷ്ടിം നിരന്തരം സ്തബ്ധാത്മാ തത്ക്ഷണാദ്ദേവീ ഭൈരവം വപുരാപനുയാത്.

ദേവീ, ദൃഷ്ടി വിമലമായ ആകാശത്തിലുറപ്പിച്ച്, അചലമായ മനസ്സോടെ നിരന്തരം ബോധത്തെ ബോധത്താൽ വീക്ഷിക്കുമ്പോൾ തത്ക്ഷണം ഭൈരവശരീരം പ്രാപ്തമാവും

85. നീലം മൂർദ്ധ്നി വിയത്സർവ്വം ഭൈരവ ത്വേന ഭാവയേത് തത്സർവ്വം ഭൈരവാകാര തേജസ്തത്വം സമാവിശേത്.

നീലാകാശത്തെ അത് ലലാടത്തിൽ പൂർണ്ണലയം പ്രാപിക്കുംവരെ ഭൈരവസ്വരൂപമായി ധ്യാനിക്കണം. തേജസ്സുമുഴുവനും പ്രകാശരൂപമായ ആകാശമായി, ഭൈരവാവസ്ഥയിൽ ആന്തരമായി വിളങ്ങും.

86. കിഞ്ചിജ്ഞാതം ദ്വൈതദായീ ബാഹ്യാലോക സ്തമഃ പുനഃ വിശ്വാദി ഭൈരവം രൂപം ജ്ഞാത്വാനന്തപ്രകാശഭൃത്

ദ്വൈതജ്ഞാനമുണ്ടാക്കുന്നതും ഇരുളും വെളിച്ചവും ഉള്ളതുമായ പുറംലോകത്തെ അറിഞ്ഞശേഷം വീണ്ടും നന്തപ്രകാശഭൃത്തായ ആന്തരമായ ഭൈരവരൂപത്തെത്തന്നെ അനുഭവിക്കുന്നു.

87. ഏവമേവ ദുർനിശായാം കൃഷ്ണാപക്ഷാഗ മേ ചിരം  തൈമിരം ഭാവയൻ രൂപം ഭൈരവം രൂപമേഷ്യതി

ഇതേപോലെ കൃഷ്ണപക്ഷം വരുന്നകാലത്ത് ഇരു ണ്ട ഉഗ്രരൂപമായ ഭൈരവനേയും ധ്യാനിക്കണം. ഭൈരവനെ പൂർണ്ണമായറിയുന്നതിന്ന് ഇതും വേണം..

88. ഏവമേവ നിമീല്യാദൌ നേത്രേ കൃഷ്ണാഭ മാഗ്രതഃ പ്രസാര്യ ഭൈരവം രൂപം ഭാവയന്മ്സ്തന്മയോ ഭവേത്

കണ്ണ് അടച്ചിരുന്ന് മുമ്പിൽ പരക്കുന്ന കനത്ത ഇരുട്ടിനെ ഭൈരവരൂപമായി ധ്യാനിക്കണം. അപ്രകാരം അതുമായി തന്മയീഭവിക്കണം.

89. യസ്യ കസ്യേന്ദ്രിയസ്ഥാനി വ്യാഘാതാച്ച നിരോധനഃ പ്രവിഷ്ടസ്യാദ്വയേ ശൂന്യേ തത്രൈ വാത്മാ പ്രകാശതേ

ആരാണോ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുന്നത്, അയാ ൾ അവയുടെ തടസ്സം കൂടാതെ, ശൂന്യാവസ്ഥയെ കടന്നുചെന്ന് അവിടെ പ്രകാശിക്കുന്ന ആത്മാവിനെ (പ്രകാശരൂപമായ) ദർശിച്ച് അതോട് തന്മയീഭവി

ക്കുന്നു. (വേദത്തിലെ തമസാത്പരമായ പരമപ്ര കാശം)

90. അബിന്ദും അവിസർഗ്ഗം ച അകാരം ജപതോ മഹാൻ ഉദേതി ദേവി സഹസാ ജ്ഞാനൌഘഃ പരമേശ്വരഃ

ദേവീ, ബിന്ദുവോ വിസർഗ്ഗമോ ഇല്ലാതെ അകാരം ജപിക്കുന്ന മഹാൻ തന്നിൽ പരമേശ്വരന്റെ ജ്ഞാനൌഘം പെട്ടെന്ന് ഉദിക്കുന്നത് അനുഭവിച്ചറിയു ന്നു.

91. വർണ്ണസ്യ സവിസർഗ്ഗസ്യ വിസർഗ്ഗാന്തം ചിതിം കുരു നിരാധാരേണ ചിത്തേന സ്പൃശേദ്ബ്രഹ്മ സനാതനം

മനസ്സ് വിസർഗ്ഗത്തോടു ചേരുമ്പോൾ വിസർഗ്ഗത്തിന്റെ അന്ത്യത്തിൽ അത് നിരാധാരമാണ്. ഇപ്രകാ രം മനസ്സ് ആ നിരാധാരമായ ചിത്തത്താൽ സനാതനമായ ബ്രഹ്മത്തെ സ്പർശിക്കുന്നു. (ഇവിടെ ബ്രഹ്മമെന്ന പദമാണ് ശിവപദത്തിനു പകരം ഉപയോഗിച്ചതെന്ന് ശ്രദ്ധിക്കുക. അവ തമ്മിലുള്ള അഭേദം കാണുക).

92. വ്യോമാകാരം സ്വമാത്മാനം ധ്യായേദ്ദൃഗ്ഭിരനാവൃതം നിരാശ്രയാ ചിതിഃ ശക്തിഃ സ്വരൂ പം ദർശയേത്തദാ

സ്വാത്മാവിനെ അരിമിതമായ വ്യോമരൂപമായി ദിക്കുകളാൽപോലും അനാവൃതമായി, നിരാശ്രയമായി ധ്യാനിക്കുന്ന ചിത്തിൽ, ചിതിരൂപമായി ശക്തിസ്വരൂപമായി,ബോധപ്രകാശമായി ദർശിക്കപ്പെടുന്നു.

93. കിംചിദംഗം വിഭിധ്യാദൌ തീക്ഷ്ണസൂച്യാ ദിനാ തതഃ തത്രൈവ ചേതനാം യുക്ത്വാ ഭൈര വേ നിർമ്മലാ ഗതിഃ

സൂചികൊണ്ട് കുത്തിയഭാഗത്ത് ബോ.ധത്തെ ഉറ പ്പിച്ച് നിർത്തുക. ഭൈരവസ്വരൂപത്തിൽ നിർമ്മല മായി ചേതന അവിടേക്ക് ഗതി ചെയ്യുന്നു, ഒഴു കുന്നു .

94. ചിത്താധ്യന്തഃ കൃതിർനാസ്തി മമാന്തർഭാവ യേദിതി വികൽപ്പാനാമഭാവേന വികൽപ്പൈരു ഞ്ജിതോ ഭവേത്

ഇപ്രകാരമുള്ള ധ്യാനം കൊണ്ട് അന്തഃകരണം എന്നിലില്ല എന്ന് , വികൽപ്പങ്ങളുടെ അഭാവത്തോ ടെ വികൽപ്പത്തിൽനിന്ന് അതീതനായി ,മോചിതനാ യിത്തീരുന്നു.

95. മായാ വിമോഹിനീ നാമ കലായാഃ കലനം സ്ഥിതം ഇത്യാദിധർമ്മം തത്വാനാം കലയന്ന പൃഥഗ്ഭവേത്

മായ എന്ന വിമോഹിനിയായ കല നാമം മുതലാ യ പരിമിതങ്ങളായ ക്രിയകളെ ഉണ്ടാക്കിക്കൊണ്ട് ,നാനാത്വം ഉണ്ടാക്കുന്നതിനെ മനസ്സിലാക്കിയ വ്യ ക്തി താൻ പരമസത്യത്തിൽനിന്ന് വിഭിന്നനല്ല എ ന്നും അറിയുന്നു.

96. ഝഗിതിച്ഛാം.സമുത്പന്നാമവലോക്യ ശമം നയേത് യത ഏവ സമുദ്ഭൂതാ തതസ്തത്രൈവ ലീയതേ

പെട്ടെന്ന് ഉണ്ടാവുന്ന ആശകളെ അവലോകനം ചെയ്ത് അവയെ നശിപ്പിക്കുന്നു.  അപ്രകാരം മനസ്സ് താനെവിടെ നിന്ന് ഉത്ഭവിച്ചുവോ അതിൽ മാത്രം ലീനമായിത്തീരുന്നു

97.	യദാ മമേഛാ നോത്പന്നാ ജ്ഞാനം വാ
കസ്തദാസ്മി വൈ തത്വതോഹം തഥാഭൂതസ്ത
ല്ലീനസ്തന്മനാ ഭവേത്

ഇപ്രകാരം ധ്യാനിക്കുകഃ- എന്റെ ഇഛകൾ ജ്ഞാ നം ഉണ്ടാക്കുന്നില്ലെങ്കിൽ പിന്നെ ഞാനാരാണ്. ഞാനേത് സാരമാണോ, അതിനോട് തന്മയീഭവിച്ച്, അതിൽ ലയിച്ച് ഞാൻ ജ്ഞാനമായിത്തീരട്ടെ. (തീരുന്നു)

98.	ഇഛായാമഥവാ ജ്ഞാനേ ജാതേ ചിത്തം
നിവേശയേത് ആത്മബുദ്ധ്യാനന്യചേതാസ്തത
സ്തത്വാർത്ഥദർശനം ഇഛ ഉണ്ടാവുമ്പോൾ മനസ്സിനെ അവിടെ ഉറപ്പിച്ച് , ആത്മജ്ഞാനത്തിൽ ചിത്തം നിവേശിപ്പിക്കണം. ഇപ്രകാരം മനസ്സ് ആത്മബുദ്ധ്യാ അനന്യചേതസ്സാവുമ്പോളാണ്, ഏകാഗ്രമാവുമ്പോളാണ് തത്വാർത്ഥദർശനം സംഭവിക്കുന്നത്.

99.	നിർനിമിത്തം ഭവേജ്ഞാനം നിരാധാരം
ഭ്രമാത്മകം തത്വതഃ കസ്യചിന്നേതദ് ഏവംഭാസി
ശിവഃപ്രിയേ

പ്രിയേ, (പരമാർത്ഥസത്യത്തോടു തുലനം ചെയ്യുമ്പോൾ എല്ലാ ആപേക്ഷികസത്യവും നിരർത്ഥകം ) കാരണഹീനവും നിരാധാരവുമായ ജ്ഞാനം ഭ്രമാത്മകജ്ഞാനത്തെ അർത്ഥമറ്റതെന്ന് തിരിച്ചറിയുന്നു. ജ്ഞാനം ഒരു വ്യക്തിയുടേതുമല്ല. ഇത് ധ്യാനിക്കു

മ്പോൾ വ്യക്തി ശിവനാകുന്നു. (ജീവന്റേതല്ല, ജ്ഞാനം. ശിവന്റേത് ബ്രഹ്മത്തിന്റേത് ആണ്)

100. ചിദ്ധർമ്മാ സർവ്വദേഹേഷു വിശേഷോ നാസ്തി കുത്രചിത്അതശ്ച തന്മയം സർവ്വം ഭാവയൻഭവജിജ്ജനഃ

എല്ലാ ജീവികളുടെ ദേഹത്തിലും കുടികൊള്ളുന്ന ചിത് അഥവാ പ്രകാശധർമ്മമുള്ള സവിശേഷബോധമാണ് ഭൈരവൻ. അതിനാൽ സർവ്വത്തിലും കുടികൊള്ളുന്ന ആ പ്രകാശമയമയാ ബോധത്തെ ധ്യാനിക്കുമ്പോളാണ് ആപേക്ഷിതസത്യം മാത്രമായ ഈ സംസാരത്തെ അതിക്രമിക്കുന്നത്.

101. കാമക്രോധലോഭമോഹമദമാത്സര്യഗോചരേ ബുദ്ധിം നിസ്തിമിതാം കൃത്വാ തത്തത്വമവശിഷ്യതേ

കാമം,ക്രോധം,മോഹം മദം, മാത്സര്യം ഇവ അകത്ത് കാണുമ്പോൾ , അവമേൽ മനസ്സിനെ ഉറപ്പിച്ച് നിരോധിക്കണം. ബുദ്ധിയിൽ അവ അസ്തമിക്കുമ്പോളാണ് പരമതത്വം മാത്രമായി അവശേഷിക്കുന്നത്.

102. ഇന്ദ്രജാലമയം വിശ്വം വ്യസ്തം വാ ചിത്രകർമ്മവത് ഭ്രമദ്ധ്വാ ധ്യായതഃ സർവ്വം പശ്യതശ്ച സുരവോദ്ഗമഃ

വിശ്വം ഇന്ദ്രജാലമയവും ചിത്രംപോലെ ആപേക്ഷികവുമാണെന്ന് ധ്യാനിക്കുക. എല്ലാ ലോകദൃശ്യവും ഭ്രമമാണെന്നും ക്ഷണികമാണെന്നും സങ്കൽപ്പിക്കുമ്പോളാണ് ആനന്ദം ഉണ്ടാവുന്നത്.

103. ന ചിത്തം നിക്ഷിപേത് ദുഃഖേ ന സുഖേ വാ പരിക്ഷിപേത് ഭൈരവി ജ്ഞായതാം മദ്ധ്യേ കിം തത്വമവശിഷ്യതേ

ഹേ ഭൈരവീ മനസ്സിനെ സുഖത്തിലോ ദുഃഖത്തിലോ ഉറപ്പിക്കരുത്. മദ്ധ്യത്തിലുള്ള അറിയപ്പെടേണ്ടതായ തത്വത്തിൽ മാത്രം ഉറപ്പിക്കുക.

104. വിഹായ നിജദേഹസ്ഥം സർവ്വത്രാസ്മീതി ഭാവയൻ ദൃഢേന മനസാ ദൃഷ്ട്യാ നാന്യേക്ഷിണ്യാ സുഖീ ഭവേത്

പരിമിതമായ ശരീരത്തിൽ മനസ്സ് വെക്കാതെ ഞാൻ എല്ലായിടത്തുമുണ്ട് (സർവ്വത്ര) എന്ന് ധ്യാനിക്കുക. ശ്രദ്ധാപൂർവ്വമായ ഉൾക്കാഴ്ചയിൽ രണ്ടാമതൊന്നില്ലാത്ത അവസ്ഥ പ്രാപിക്കുമ്പോളാണ് മറ്റൊരപേക്ഷയുമില്ലാത്ത പരമസുഖം പ്രാപിക്കുന്നത്.

105. ഘടാദൌ യച്ച വിജ്ഞാനമിച്ഛാദ്ധ്യം വാ മമാന്തരേ നൈവ സർവ്വഗതം ജാതം ഭാവയന്നിതി സർവ്വഗഃ

ഘടാദികളിലും ആശകളിലുമുള്ള വിശേഷജ്ഞാനം ന്നിൽ മാത്രമല്ല, സർവ്വത്തിലും ഇരിക്കുന്നുണ്ട് എന്ന ധ്യാനം ഉറയ്ക്കുമ്പോളാണ് ജീവാത്മാവ് സർവ്വഗതമായ പരമാത്മഭാവം പ്രാപിക്കുന്നത്.

106. ഗ്രാഹ്യഗ്രാഹകസംവിത്തിഃ സാമാന്യാ സർവ്വദേഹിനാം യോഗിനാം ചു വിശേഷോസ്തി സംബന്ധേ സാവധാനതാ

ഗ്രാഹ്യഗ്രാഹകബോധം സർവ്വജീവനിലുമുണ്ട്. എന്നാൽ യോഗികളിലാണ് അവയുടെ സംബന്ധത്തെക്കുറിച്ച വിശേഷജ്ഞാനം സദാ ഉള്ളത്.

107. സ്വവദന്യശരീരേപി സംവിത്തിം
അനുഭാവയേത് അപേക്ഷാം സ്വശരീരസ്യ
ത്യക്ത്വാ വ്യാപി ദിനൈർ ഭവേത്

സ്വന്തം ശരീരത്തിലെ ബോധത്തെയെന്നപോലെ സകലജീവികളിലെ ബോധത്തേയും ധ്യാനിക്കുക. എല്ലാ ശരീരാപേക്ഷകളേയും ഉപേക്ഷിച്ച്, കാലക്രമേണ സർവ്വവ്യാപിയായി സ്വയം ഭവിക്കുക.

108. നിരാധാരം മനഃകൃത്വാ വികൽപ്പാന്ന
വികൽപ്പയേത് തദാത്മപരമാത്മത്വേ ഭൈരവോ
മൃഗലോചനേ

മൃഗനയനേ, മനസ്സിനെ എല്ലാ ആധാരങ്ങളിൽനിന്നും മുക്തമാക്കി, എല്ലാ വികൽപ്പവും ഒഴിവാക്കുക. അപ്പോൾ, ആത്മൻ പരമാത്മനിൽ, ഭൈരവാവസ്ഥയിൽ ഏകമായി ഭവിക്കുന്നു.

109. സർവ്വജ്ഞഃ സർവ്വകർത്താ ച വ്യാപകഃ
പരമേശ്വരഃ സ ഏവാഹം ശൈവധർമ്മാ ഇതി
ദാർഢ്യ സാഛിവോ ഭവേത്

സർവ്വജ്ഞനും സർവ്വകർത്താവും വ്യപകവുമായ പരമേശ്വരനാണ്ഞാൻ. ശൈവധർമ്മാവാണ് ഞാൻ. ഇപ്രകാരം ദൃഢമായി ഉറപ്പിച്ച് ധ്യാനിക്കുമ്പോൾ ശിവമായി ഭവിക്കുന്നു.

110. ജലസ്യേവോർമ്മയോ വഹ്നേർദ്വാലാഭംഗ്യഃ
പ്രമാ രവേഃ മമൈവ ഭൈരവസ്യൈതാ
വിശ്വഭംഗ്യോ വിഭേദിതാഃ

തിരകൾ ജലത്തിലും ജ്വാല അഗ്നിയിലും കിരണം സൂര്യനിലും നിന്ന് ഉണ്ടാവുന്നപോലെ , ഭൈരവ തരംഗങ്ങളാണ് പ്രപഞ്ചവും ഞാനുമെല്ലാം.

111. ഭ്രാന്ത്വാ ഭ്രാന്ത്വാ ശരീരേണ ത്വരിതം ഭുവി പാതനാത് ക്ഷോഭശക്തിവിരാമേണ പരാ സംജായതേ ദശാ

വേഗം വേഗം ഭ്രാന്തമായി ചുഴന്നാൽ ശരീരം നിലം പതിക്കും. ക്ഷോഭശക്തിവിരാമം കൊണ്ട് പരാ എന്ന ജശ (അവസ്ഥ) സംജാതമാവും.

112. ആധാരേഷ്വഥവാശക്ത്യാജ്ഞാനാച്ചിത്തലയേന വാ ജാതശക്തിസമാവേശക്ഷോഭാന്തേ ഭൈരവം വപുഃ

അജ്ഞാനം,അഥവാ തെറ്റായ ദർശനം ഇവകളാൽ മനസ്സിനെ തെറ്റായ ദർശനത്തിൽ വിലയിപ്പിച്ചാൽ ആ ക്ഷോഭം അവസാനിക്കുമ്പോൾ മാത്രമേ ഭൈരവരൂപം പ്രത്യക്ഷമാവുകയുള്ളു.

113. സമ്പ്രദായമിമം ദേവീ ശൃണു സമ്യഗ് വദാമ്യഹം കൈവല്യം ജായതേ സദ്യോ നേത്രയോഃ സ്ംഭമാത്രയോഃ

ദേവീ, കേട്ടാലും. ഈ സമ്പ്രദായം സമ്യക്കായി നിന്നോട് ഞാൻ പറയുന്നു. ഇമവെട്ടാതെ ദൃഷ്ടി ഒന്നിൽത്തന്നെ ഉറപ്പിക്കുന്നപക്ഷം ,കൈവല്യം ഉടനെ സമഭവിക്കുന്നു. (ഏകാഗ്രത കൊണ്ട്)

114. സങ്കോചം കർണ്ണയോഃ കൃത്വാ ഹ്യധോദ്വാരേ തഥൈവ ച അനച്ക്കമഹലം ധ്യായൻ വിശേദ് ബ്രഹ്മ സനാതനം

ചെവികളുടെ ദ്വാരം അടച്ച്, അധോഭാഗത്തെ ദ്വാരങ്ങളും അടച്ച്, അനാഹതനാദത്തിൽ മാത്രം ധ്യാനിക്കുന്നവൻ സനാതനമായ ബ്രഹ്മത്തിൽ പ്രവേശിക്കുന്നു.

115. കൂപാദികേ മഹാഗർത്തേ സ്ഥിതോപരി നിരീക്ഷണാത് അവികൽപ്പമതേഃ സമ്യക് സദൃശ്ചിത്തലയഃ സ്ഫുടം.

കിണറിന്റേയോ ആഴമുള്ള ഗർത്തത്തിന്റെയോ മുകളിലായി നിന്ന് ആഴത്തിലേക്ക് നോക്കുമ്പോൾ മനസ്സ് വികൽപ്പഹീനമായി, പെട്ടെന്ന് ചിത്തലയം പ്രാപിക്കുന്നു.

116. യത്ര യത്ര മനോ യാതി ബാഹ്യേ വാഭ്യന്തരേപി വാ  തത്ര തത്ര ശിവാവസ്ഥാ വ്യാപകത്വാത്ക്വ യാസ്യതി

ബാഹ്യമോ ആന്തരമോ ആയ എവിടേക്ക് മനസ്സ് സഞ്ചരിച്ചാലും അവിടെയെല്ലാം വ്യപകാവസ്ഥയാ യ ശിവനും സഞ്ചരിക്കുന്നു.

117. യത്ര യത്രാക്ഷമാർഗ്ഗേണ ചൈതന്യം വ്യജ്യ തേ വിഭോഃ തസ്യ തന്മാത്രധർമ്മിത്വാച്ചില്ലയാ ദ്ഭരിതാത്മതാ

കണ്ണുകളുടെ മാർഗ്ഗത്തിലൂടെ ബോധം എവിടേക്കെ ല്ലാം സഞ്ചരിക്കുന്നുവോ, ആ വിഷയത്തെയെല്ലാം പരമാത്മസ്വഭാവമായി ധ്യാനിക്കുന്നതുകൊണ്ട് മന സ്സ് ലീനമാകുന്നു. ചിദാത്മധർമ്മിത്വമുള്ള പൂർണ്ണത അനുഭവപ്പെടുന്നു.

118. ക്ഷുതാദ്യന്തേ ഭയേ ശോകേ ഗഹ്വരേ വാ രണാദ്രുതേ കുതൂഹലേക്ഷുധാധ്യന്തേ ബ്രഹ്മസത്താമയീ ദശാ

തുമ്മലിന്റെ ആരംഭത്തിലും അന്ത്യത്തിലും, ഭയ ത്തിലും ശോകത്തിലും യുദ്ധക്കളത്തിൽനിന്ന് പലാ യനം ചെയ്യുമ്പോളും കുതൂഹലത്തിലും, വിശപ്പി ന്റെ

ആരംഭത്തിലും അവസാനത്തിലും എല്ലാം ബ്രഹ്മസത്താമയിയായ ദശതന്നെയാണ്.

119. വസ്തുഷു സ്മര്യമാണേഷു ദൃഷ്ടേ ദേശേ മനസ് ത്യജേത് സ്വശരീരം നിരാധാരം കൃത്വാ പ്രസരതി പ്രഭുഃ

സ്മൃതിക്ക് പ്രിയമുള്ള സകലവസ്തുക്കളും അത് ദേശമാകട്ടെ, ശരീരമാകട്ടെ , എന്തും മനസ്സാൽ ത്യജിക്കുക. മനസ്സിനെ നിരാധാരമാക്കുക. അപ്പോൾ പ്രഭു അതിൽ(മനസ്സിൽ) പ്രസരിക്കുന്നു.

120. കചിദ് വസ്തുനി വിന്യസ്യ ശനൈർദൃ ഷ്ടിം നിവർത്തയേത് തജ്ഞാനം ചിത്തസഹിതം ദേവി ശൂന്യാലയോ ഭവേത്

ദേവീ, ക്ഷണനേരത്തേക്ക് ദൃഷ്ടി ഒരു വസ്തുവിൽ പതിപ്പിച്ചശേഷം അതിൽനിന്ന് ആ വസ്തുവിന്റെ ജ്ഞാനത്തോടുകൂടി ചിത്തസഹിതം  പിൻവലിക്കുന്നതു കൊണ്ട് ,വ്യക്തി ശൂന്യാലയമായിത്തീരുന്നു.

121. ഭക്ത്യുദ്രേകാദ്വിരക്തസ്യ യാദൃശി ജായതേ മതിഃ സാ ശക്തിഃ ശാങ്കരീ നിത്യം ഭവയേത്താം തതഃ ശിവഃ

ഭക്ത്യുദ്രേകത്തോടെ, പൂർണ്ണമായി വിരക്തി വന്ന് ഉണ്ടാവുന്ന മതി (മനസ്സിലെ ദർശനം)ശിവന്റെ ശാങ്കരീശക്തിയാണ്. ആ ശക്തിമേൽ നിരന്തരം ധ്യാനം ചെയ്യുമ്പോൾ അവിടെ ശിവൻ പ്രകാശിക്കുന്നു.

122. വസ്ത്വന്തരേ വേദ്യമാനേ സർവ്വവസ്തുഷു ശൂന്യതാ താമേവ മനസാ ധ്യാത്വാപ വിദിതോപി പ്രശാമ്യതി

ഒരു വസ്തുവിനെ നോക്കുമ്പോൾ മറ്റുള്ള സർവ്വവസ്തുക്കളിലും ശൂന്യതയാണ്. ആ ശൂന്യതയെത്തന്നെ ധ്യാനിക്കുന്ന സമയത്ത്, കാണുന്നതും അറിയുന്നതുമായ വസ്തുക്കളിൽപ്പോലും മനസ്സ് ശാന്തതയിലാ ണ് വിശ്രാന്തി കൊള്ളുന്നത്.

123. കിംചിജ്ജ്ഞൈര്യോ സ്മൃതാ ശുദ്ദിഃ സാ ശുദ്ധിഃ ശംഭുദർശനേ ന ശുചിർഹ്യശുചിസ്ത സ്മാന്നിർവികൽപ്പഃ സുഖീ ഭവേത്..

ശുദ്ധം അശുദ്ധം എന്ന് അൽപ്പജ്ഞാനി കരുതുന്നത്, ശുദ്ധവും അശുദ്ധവുമല്ലെന്ന് ശിവാനുഭവം ഉണ്ടായവർ അറിയുന്നു വികൽപരഹിതമായി, നിർവികൽപമായി, ഇരിക്കലാണ് യഥാർത്ഥശുദ്ധി . ഇതറിയുന്നവർ യഥാർത്ഥസുഖികളായി ഭവിക്കുന്നു.

124. സർവ്വത്ര ഭൈരവോ ഭാവഃ സാമാന്യേ ഷ്വപി ഗോചരഃ ന ച തദ്വതിരേക്തേണ പരോസ്തീ ത്യദ്വയാ ഗതിഃ

ഭൈരവഭാവം എല്ലായിടത്തുമുണ്ട്. സാമാന്യജനങ്ങളിൽ പോലുമുണ്ട്. ഇപ്രകാരം ധ്യാനിക്കുകഃ- അവനല്ലാതെ മറ്റൊന്നുമില്ല. അപ്പോൾ അദ്വയസ്ഥിതി പ്രാപിക്കുന്നു.

125. സമഃ ശത്രൌ ച മിത്രേ ച സമോ മാനാപമാനയോഃ ബ്രഹ്മണഃ പരിപൂർണ്ണത്വാദിതി ജ്ഞാത്വാ സുഖീ ഭവേത്

ശത്രു, മിത്രം എന്നോ മാനം അപമാനം എന്നോ ഭേദമില്ലാതെ ബ്രഹ്മത്തെ പരിപൂർണ്ണത്വമെന്ന് തന്നിൽത്തന്നെ ദർശിച്ചറിഞ്ഞവൻ സദാ സുഖിയായി ഭവിക്കുന്നു.

126. ന ദ്വേഷം ഭാവയേത്ക് കാപി ന രാഗം ഭാവയേത്കചചിത് രാഗദ്വേഷവിനിർമുക്തൌ മദ്ധ്യേ ബ്രഹ്മ പ്രസർപ്പതി

രാഗദ്വൈഷങ്ങളൊന്നും അവന്നില്ല. രാഗദ്വേഷമുക്തി നേടിയവൻ അവയുടെ മദ്ധ്യത്തിലുള്ള ബ്രഹ്മഭാവം. അഥവാ പ്രകാശബോധം നേടിയവനാണ് (ശ്ലോകം 103 നോക്കുക. ശിവനെത്തന്നെയാണ് ബ്രഹ്മമായും പറയുന്നത്. വേദാന്തത്തിലെ അദ്വൈതവും ശൈവാ ദ്വൈതവും വ്യത്യസ്തമല്ല എന്നതിന് ഇത് തെളിവാ ണ്.) അഭിനവഗുപ്തനുശേഷം വന്നവരാണ് ഇവ രണ്ടാണെന്ന് തെറ്റിദ്ധരിച്ചത്.

127. തദവേധ്യം യദഗ്രാഹ്യം യച്ഛൂന്യം യദഭാവഗം തത്സർവ്വം ഭൈരവം ഭാവ്യം തദന്തേ ബോധസംഭവഃ

ഭൈരവനെ സർവ്വവുമായി ധ്യാനിച്ച്, അറിയപ്പെ ടാത്തതും ശൂന്യവും ആയി ഭാവിച്ച്, അറിയപ്പെ ടുന്നതും ഗ്രാഹ്യവും സങ്കൽപ്പിച്ചതും അവനെന്നറി ഞ്ഞ് , അവസാനം ബോധം സംഭവിക്കുന്നു.

128. നിത്യേ നിരാശ്രയേ ശൂന്യേ വ്യാപകേ കലനോജ്ഝിതേ ബാഹ്യാകാശേ മനഃ കൃത്വാ നിരാകാശം സമാവിശേത്

മനസ്സിനെ നിത്യവും നിരാശ്രയവും ശൂന്യവും വ്യാപകവുമായ സർവ്വഗവുമായ , അളക്കാനാവാം ത്തതും ഗണിക്കാനാവാത്തതുമായ ബാഹ്യാകാശ ത്തിൽ ധ്യാനനിരതമാക്കി, രൂപരഹിതവും അവ്യ ക്തവും നിരാകാശവുമായതിനെ സമാവേശിക്കുക. അറിയുക.

129. യത്രയത്ര മനോ യാതി തത്തത് തേനൈവ തത്ക്ഷണം പരിത്യദ്യാനവസ്ഥിത്യാ നിസ്തരംഗ സ്തതോ ഭവേത്

എവിടെയെവിടെ മനസ്സ് വ്യാപിച്ചാലും അതിനെ തത്ക്ഷണം പരിത്യജിച്ച്, മനസ്സ് നിരാ ശ്രയവും തരംഗരഹിതവും ശാന്തവുമായിത്തീ രുന്നു.

130. ഭയാ സർവ്വം രവയതി സർവ്വദാ വ്യാപകോഖിലേ ഇതി ഭൈരവശബ്ദസ്യ സന്തതോച്ചാരണാഛിവഃ

ഭൈരവശബ്ദം . ഭയം കൊണ്ട് സർവ്വവും രവം (ശബ്ദിക്കുന്നു) ഉണ്ടാക്കുന്നു. അവർക്ക് വരം തരുന്നവൻ. ഭ ഭയം. ര രവം. വ വരം. ഇപ്രകാരം സകലജഗത്തിലും വ്യാപിച്ചിരിക്കുന്നവൻ. . ഭൈരവശബ്ദം നിരന്തരം ഉച്ചരിക്കുന്നവൻ ശിവനായി ഭവിക്കുന്നു.

131. അഹം മമേദമിത്യാദി പ്രതിപത്തിപ്രസം ഗതഃ നിരാധാരേ മനോ യാതി തദ്ധ്യാനപ്രേര ണാഛമി

ഞാൻ(അഹം) എന്റെ(മമ) മുതലായ പ്രതിപത്തികളാൽ സീമിതമാവുമ്പോളെല്ലാം നിരാധാരമായ ധ്യാനത്താൽ പ്രേരിതമായ മനസ്സ് അനുത്തരമായ സ്ഥാനം പ്രാപിച്ച് ശാന്തിയടയുന്നു.

132. നിത്യോ വിഭുർനിരാധാരോ വ്യാപകശ്ചാഖിലാധിപഃ ശബ്ദാൻപ്രതിക്ഷണം ധ്യായൻകൃതാർത്ഥോർത്ഥാനുരൂപതഃ

ഓരോ ക്ഷണവും നിത്യം, വിഭു, നിരാധാരം,വ്യാപകം ,അഖിലാധിപം, മുതലായ ശബ്ദങ്ങളെ ധ്യാനം

ചെയ്യുന്ന മനസ്സ് അതിന്റെ അർത്ഥത്തിന് അനുരൂപമായ പരിപൂർണ്ണത പ്രാപിക്കുന്നു.

133. അതത്വാമിന്ദ്രജാലാഭമിദം സർവ്വമസ്ഥിതം കിം തത്വമിന്ദ്രജാലസ്യ ഇതി ദാർഢ്യാച്ഛമം വ്രജേത്

പ്രപഞ്ചം ഇന്ദ്രജാലം പോലെയാണ്, അതിന് സാരമില്ല, ഇന്ദ്രജാലത്തിൽ എന്തു തത്വം(സാരം) ആണുള്ളത്. ഇപ്രകാരം ദൃഢമായി ഉറപ്പിച്ച് ശാന്തി കൈവരുന്നു.

134. ആത്മനോ നിർവ്വികാരസ്യ ക്വ ജ്ഞാനം ച വാ ക്രിയാ ജ്ഞാനായത്താ ബഹിർഭാവാ അതഃ ശൂന്യമിദം ജഗത്.

നിർവ്വികാരമായ പരിണാമരഹിതമായ ആത്മാവി ൽ എപ്രകാരമാണ് ജ്ഞാനവും ക്രിയയും ഉണ്ടാ വുക. എല്ലാ ബഹിർഭാവവും വസ്തുക്കളും ജ്ഞാനത്തിന്റെ നിയന്ത്രണത്തിലാണ്. അതിനാൽ ഈ ലോകം ശൂന്യമാണ്.

135. ന മേ ബന്ധോ ന മേ ഭീതസ്യൈ താ വിഭീഷികാഃ പ്രതിബിംബമിദം ബുദ്ധേർജ ലേഷ്വിവ വിവസ്വതഃ

എനിക്ക് ബന്ധവുമില്ല, മോക്ഷവുമില്ല. ഈ ഭീതികളെല്ലാം ബുദ്ധിയുടെ പ്രതിബിംബങ്ങളാണ്. സൂര്യ ന്റെ പ്രതിബിംബം ജലത്തിലേന്നപോലെ.

136. ഇന്ദ്രിയദ്വാരകം സർവ്വം സുഖദുഃഖാദി സംഗമം ഇതീന്ദ്രിയാണി  സംത്യജ്യ സ്വസ്ഥഃ സ്വാത്മനി വർത്തതേ

ഇന്ദ്രിയങ്ങളുടെ ദ്വാരമെല്ലാം വിഷയസംഗം കൊണ്ട് സുഖദുഃഖങ്ങളുണ്ടാക്കുന്നവയാണ്. അവയെ ത്യജി ച്ച്

ഇന്ദ്രിയം അടക്കി, സ്വാത്മാവിൽ സ്വസ്ഥമായി വർത്തിക്കണം.

137. ജ്ഞാനപ്രകാശകം സർവ്വം സർവ്വേണാത്മാ പ്രകാശകഃ ഏകമികസ്വഭാവത്വാത്ജ്ഞാനം ജ്ഞേയം വിഭാവ്യതേ

ജ്ഞാനം സർവ്വത്തേയും പ്രകാശിപ്പിക്കുന്നു. സർവ്വ രിലും ആത്മാവാണ് പ്രകാശകൻ.ജ്ഞാനവും ജ്ഞേ യവും ഏകമാണ് , ജ്ഞാതാവും ഇവയും ഒന്നാ ണ് എന്ന് ധ്യാനിക്കണം. വിഭാവനം ചെയ്യണം.

138. മാനസം ചേതനാ ശക്തിരാത്മാ ചേതി ചതുഷ്ടയം യദാ പ്രിയേ പരിക്ഷീണം തദാ തദ്ഭൈരവം വപുഃ

പ്രിയേ, മനസ്സും ബോധവും (ചേതന) ശക്തിയും ആത്മാവും (ചതുഷ്ടയം) പരിക്ഷീണമായി ലയി ക്കുമ്പോൾ ഭൈരവവപുസ്സ് അഭിവ്യക്തമാവുന്നു.

139. നിസ്തരംഗോപദേശാനാം ശതമുക്തം സമാസതഃ ദ്വാദശാഭ്യാധികം ദേവീ യജ്ഞാത്വാ ജ്ഞാനവിജ്ജനഃ

ദേവീ, മനസ്സിനെ നിസ്തരംഗമാക്കി, ശാന്തമാക്കി വെക്കാനുള്ള 112 വിധം ഉപദേശം നിനക്ക് ഞാനിപ്പോൾ തന്നു. ഇവയെ അറിഞ്ഞ് ജനങ്ങൾ ജ്ഞാനികളാവുന്നു.

140. അത്ര ചൈകതമേ യുക്തോ ജായതേ ഭൈരവഃ സ്വയം വാചാ കരോതി കർമ്മാണി ശാപാനുഗ്രഹകാരകഃ

ഭൈരവസ്ഥിതി ഇതിലേതെങ്കിലും ഒന്നിൽ (112 ധാരണകളിൽ ഒന്നിൽ) ഉറച്ചാൽ തന്നെ ലഭിക്കും.

അവന്റെ വാക്കിലും കർമ്മത്തിലും ശാപാനുഗ്രഹ ശക്തി ഉണ്ടാവും.

141. അജരാമരതാമേതി സോണിമാദിഗുണാനവിതഃ യോഗിനീനാം പ്രിയോ ദേവീ സർവ്വമേലാപകാ ധിപഃ

ദേവീ, ഏതെങ്കിലും ഒരു ധാരണ കൊണ്ടുതന്നെ സാധകൻ ജരാനരാദികളെ ജയിച്ച് ശാസ്വതത്വവും അണിമാദിസിദ്ധികളും പ്രാപിക്കുന്നു. യോഗിനിമാരുടെ പ്രിയനായി ഭവിക്കുന്നു. സർവ്വസിദ്ധന്മാരുടേയും അധിപതിയുമാവുന്നു.

142. ജീവന്നപി വിമുക്തോസൌ കുർവ്വന്നപി ന ലിപ്യതേ . ശ്രീദേവി ഉവാചഃ ഇദം യദി വപുർദ്ദേവ പരാമാശ്വ മഹേശ്വരി

ദേവി പറഞ്ഞുഃ ഇതാണ് പരമസത്യത്തിന്റെ വപു സ്സ് എന്നു വരികിൽ, അത് ജീവന്മുക്തനും ലോക വ്യവഹാരങ്ങളാൽ ബാധിക്കാത്തതുമായിരിക്കണം.

143. ഏവമുക്തവ്യവസ്ഥായാം ജപ്യതേ കോ ജപശ്ച കഃ ധ്യായതേ കോ മഹാനാഥ പൂജ്യതേ കശ്ച തൃപ്യതി.

മഹാനാഥാ, , വ്യവസ്ഥകളെല്ലാം എന്നോടു പറ ഞ്ഞു. ആരെയാണ് ജപിക്കേണ്ടതും ധ്യാനിക്കേണ്ട തും. എന്തായിരിക്കണം പൂജ. ആരാണ് പൂജ കൊണ്ട് തൃപ്തമാവുന്നത്.

144. ഹൂയതേ കസ്യ വാ ഹോമോ യാഗഃ കസ്യ ച കിം കഥം ശ്രീഭൈരവ ഉവാചഃ- ഏഷാത്ര പ്രക്രിയാ ബാഹ്യാ സ്ഥൂലഷ്വേവ മൃഗേക്ഷണേ.

ആരെച്ചോല്ലിയാണ് ഹോമിക്കേണ്ടത്. ആർക്കാണ് യാഗത്തിൽ ഹവിസ്സ് കൊടുക്കേണ്ടത്. അതെങ്ങനെ ചെയ്യണം. ഭൈരവൻ പറഞ്ഞുഃ- മൃഗനയനീ,

ഇതെല്ലാം സ്ഥൂലരൂപമായ ബാഹ്യപ്രക്രിയകൾ മാത്രമാണ്.

145. ഭൂയോ ഭൂയഃ പരേ ഭാവേ ഭാവനാ ഭാവ്യതേ ഹി യാ ജപഃ സോത്ര സ്വയം നാദോ മന്ത്രാത്മാ ജപ്യ ഈദൃശഃ

വീണ്ടും വീണ്ടും പരഭാവത്തിൽ ഭാവനയെ ഭാവി ച്ച് ബോധത്തിൽത്തന്നെ ശ്രദ്ധ ഉറപ്പിക്കുക ഇതുത ന്നെയാണ് ജപവും. . സ്വയം നാദമാണ് മന്ത്രത്തി ന്റെ ആത്മാവ്. ജപം ഇപ്രകാരം

146. ധ്യാനം ഹി നിശ്ചലാ ബുദ്ധിർനിരാകാരാ നിരാശ്രയാ ന തു ധ്യാനം ശരീരാക്ഷിമുഖസ്ഥാ ദികൽപനാ. .

അരൂപവും നിരാശ്രയവും ആയതിൽ ബുദ്ധി സ്ഥി രമായി ഉറയ്ക്കുമ്പോൾ ധ്യാനമായി. ദേവരൂപത്തെ ശരീരം, കണ്ണ്, മുഖം, മുതലായ അവയവങ്ങളോടു കൂടി ധ്യാനിക്കുന്നത് ധ്യാനമേ അല്ല.

147. പൂജാ നാമ ന പുഷ്പാദ്യൈർയാ മതിഃ ക്രിയതേ ദൃഢാ നിർവ്വികൽപ്പേ മഹാവ്യോമ്നി സാ പൂജാ ഹൃദരാല്ലയഃ

പുഷ്പം അർപ്പിക്കലൊന്നും പൂജയല്ല. മനസ്സിനെ മഹാകാശത്തിൽ(മഹാവ്യോമം) , നിർവികൽപ്പ ത്തിൽ ദൃഢമാക്കി ഉറപ്പിച്ച് നിർത്തുന്നതാണ് പൂജ. അതിനാലാണ് മനസ്സ് ലയം പ്രാപിക്കുന്നത്.

148. അത്രൈകതമയുക്തിസ്ഥേ യോത്പദ്യതേ ദിനാദ്ദിനം ഭരിതാകാരതാ സാത്ര തൃപ്തിരത്യ ന്തപൂർണ്ണതാ

ഇതിലേതെങ്കിലും ഒരു മാർഗ്ഗത്തിൽ അനുഭവം ഉണ്ടാവുമ്പോൾ, ദൈനന്ദിനാഭ്യാസത്താൽ, പൂർണ്ണ

രൂപമായ അത്യന്തപൂർണ്ണമായ, തൃപ്തി സംഭവി ക്കുന്നു.

.

149. മഹാശൂന്യാലയേ വഹ്നൌ ഭൂതാക്ഷവിഷ യാദികം ഹൂയതേ മനസാ സാർദ്ധം സ ഹോമശ്ചേതനാസ്ത്രുചാ

ഇന്ദ്രിയങ്ങളും ഇന്ദ്രിയവിഷയങ്ങളും മനസ്സും മഹാശൂന്യാവസ്ഥയായ ഭൈരവബോധത്തിൽ ഹോമിക്കലാണ് യഥാർത്ഥഹോമം. ബോധം തന്നെ യാണ് സ്രുക്ക്.സ്വബോധമായ സ്രുക്കിനാൽ സകലേ ന്ദ്രിയവിഷയങ്ങളും മഹാശൂന്യാവസ്ഥയായ ഭൈര വബോധത്തിൽ ഹോമിക്കണം.

150. യാഗോത്ര പരമേശാനി തുഷ്ടിരനന്ദലക്ഷണാ ക്ഷപണാത്സർവ്വപാപാനാം ത്രാണാത്സർവ്വസ്യ പാർവ്വതി

പരമേശാനിയായ പാർവ്വതീ, തുഷ്ടി ആനന്ദരൂപ മാണ്. യാഗം തുഷ്ടിയും ആനന്ദവുമാണ്. അവ എല്ലാ പാപവും നശിപ്പിക്കുന്ന, ത്രാണനം ചെയ്യുന്ന, രക്ഷകരാണ്.

151. രുദ്രശക്തിസമാവേശസ്തത് ക്ഷേത്രം ഭാവനാ പരാ അന്യഥാ തസ്യ തത്വസ്യ കാ പൂജാ കാശ്ച തൃപ്യതി.

പരമമായ ഭാവന രുദ്രശക്തിസമാവേശമാണ്. ആ ക്ഷേത്രമാണ് രുദ്രശക്തിയിൽ ലയനം. അല്ലായിരു ന്നെങ്കിൽ ആ ശക്തിയെ ആരാണ് പൂജിക്കുക, ആരാണ് തൃര്തിയടയുക.

152. സ്വതന്ത്രാനന്ദചിന്മാത്രസാരഃ സ്വാത്മാ ഹി സർവ്വതഃ ആവേശാനാം തത്സ്വരൂപേ സ്വാത്മനഃ സ്നാനമീരിതം

സ്വാത്മാവാണ് സ്വതന്ത്രവും ആനന്ദചിന്മാത്രാസാര വും . ആ സ്വാത്മാവിലേക്ക് ലയനം ആണ് യഥാ ർത്ഥസ്നാനം.

153. യൈരേവ പൂജ്യതേ ദ്രവ്യൈസ്തർപ്യതേ വാ പരാപരഃ യശ്ചൈവപൂജകഃ സർവ്വഃ സ ഏവൈകഃ കഃപൂജനം

ദ്രവ്യവും (പൂജാദ്രവ്യം) പൂജിക്കുന്നവനും എല്ലാം അതീന്ദ്രിയമായ ആ സത്യം തന്നെയാണ്. അങ്ങനെ യിരിക്കെ എന്തിനാണ് പൂജനം.

154. വ്രജേത് പ്രാണോ വിശേജ്ജീവ ഇഛയാ കുടിലാകൃതിഃ ദീർഘാത്മാ സാ മഹാദേവീ പരക്ഷേത്രം പരാപരാ

പ്രാണാപാനങ്ങൾ വേഗം അവരവരുടെ ദിശകളി ലേക്ക് കുണ്ഡലിനിയുടെ ഇഛയാൽ ചലിക്കുന്നു. അവൾ (കുണ്ഡലിനി) സ്വയം ദീർഘിക്കാനാവുന്ന വളും (ദീർഘാത്മാ) കുടിലയുമാണ്. (ഋജുവല്ലാത്ത വൾ, ചുരുണ്ടവൾ). ആ മഹാദേവിയാണ് പരമമാ യ മഹാക്ഷേത്രം. ഇവളിലേക്ക് തീർത്ഥയാത്ര പോ കണം. വ്യക്തവും അവ്യക്തവുമായ മഹാക്ഷേത്രം അവളാണ്.

155. അസ്യാമനുചരൻ തിഷ്ഠൻ മഹാനന്ദമയേ ധ്വരേ തയാ ദേവ്യാ സമാവിഷ്ടഃ പരം ഭൈരവം ആപ്നിയാത്

ആ ദേവിയെ അനുചരിച്ച് (പിന്നാലെ സഞ്ചരിച്ച്) അതിലുറപ്പിച്ച്, ഈ യാഗം ആരു ചെയ്യുന്നുവോ, അവൻ ആ ദേവിയുടെ അനുഗ്രഹത്താൽ പരമാന ന്ദവും പരഭൈരവഭാവവും നേടുന്നു.

156. സകാരേണ ബ ഹിര്യാതി ഹകാരേണ വിശേത് പുനഃ ഹംസഹംസേത്യമും മന്ത്രം ജീവോ ജപതി നിത്യശഃ

ശ്വാസം പുറത്തുവിടുമ്പോൾ സകാരവും അകത്തേക്ക് എടുക്കുമ്പോൾ ഹകാരവും നിത്യവും ജീവൻ ഉച്ചരിക്കുന്നു. അപ്രകാരം ഹംസഹംസേതി നിത്യം പ്രതിക്ഷണം ജീവൻ ഹംസമന്ത്രം ജപിക്കു ന്നുണ്ട്. (ഈ ശ്ലോകം ചില മാനുസ്ക്രിപ്റ്റുകളി ലില്ല)

157. ഷഡ്ശതാനി ദിവാ രാത്രൌ സഹസ്രാണ്യേ കവിംശതിഃ ജപോ ദേവ്യാഃ സമുദ്ദിഷ്ടഃ സുലഭോ ദുർല്ലഭോ ജഡൈഃ

ഈ ദേവീജപം 21600 പ്രാവശ്യം ദിനരാത്രം ജപി ക്കുന്നുണ്ട്. ഇത് ജ്ഞാനിക്ക് സുലഭവും അജ്ഞാനി ക്ക് ദുർല്ലഭവുമാണ്.(രാഗചികിത്സാപരമായ ഗ്രന്ഥ ങ്ങളിൽ ഇതിനെ ഞാൻ വിശദമായി ചർച്ച ചെയ്തിട്ടുണ്ട്.)

158. ഇത്യേതത്കഥിതം ദേവീ പരമാമൃതമുത്തമം ഏതശ്ച നൈവ കസ്യാപി പ്രകാശ്യം തു കദാചന

ദേവീ, ഈ ഉത്തമമായ ഉപദേശം പരമമായ അമൃതമാണ്. ഇത് എല്ലാവർക്കും പ്രകാശിപ്പിച്ചു കൊടുക്കാവതല്ല.

159. പരശിഷ്യേ ഖലേ ക്രൂരേ അഭക്തേ ഗുരുപാ ദയോഃ നിർവവികൽപ്പമതീനാം തു വീരാമാം ഉന്നതാത്മനാം

മറ്റുള്ളവരുടെ ശിഷ്യന്മാർക്കോ, ക്രൂരർക്കോ, ഖല ന്മാർക്കോ ഗുരുപാദത്തിൽ ഭക്തിയില്ലാത്തവർക്കോ ഇത് ഉപദേശിക്കരുത്. നിർവ്വികൽപ്പമതികൾക്കും നിയന്ത്രിതമായ ഇന്ദ്രിയങ്ങളുള്ളവർക്കും ഉപദേശി

ക്കാം.ഉന്നതാത്മാക്കൾക്കും വീരന്മാർക്കും ഉള്ളതാണ്.

160. ഭക്താനാം ഗുരുവർഗ്ഗസ്യ ദാതവ്യം നിർവ്വിശങ്കയാ ഗ്രാമോ രാജ്യം പുരം ദേശഃ പുത്രദാര കുടുംബകം

ഗുരുഭക്തന്മാർക്കും ഗ്രാമം,പുരം,ദേശം പുത്രദാരകുടുംബാദി പരിത്യജിച്ചവർക്കും, ശങ്കയില്ലാതെ ഉപദേശിക്കാം.

161. സർവ്വമേതത്പരിത്യജ്യ ഗ്രാഹ്യമേതൻമൃഗേക്ഷണേ കിമോഭിരസ്ഥിരൈർദ്ദേവീ സ്ഥിരം പരമിദം ധനം

ലോകത്തിലെ ഭോഗങ്ങളെല്ലാം (സർവ്വം) ക്ഷണികമാണ്. അസ്ഥിരമായ അവ പരിത്യജിച്ച് സ്ഥിരമായ ഈ ധനം ഗ്രഹിക്കേണ്ടതാണ്.

162. പ്രാണാ അപി പ്രദാതവ്യാ ന ദേയം പരമാമൃതം ശ്രീദേവി ഉവാചഃ- ദേവദേവ മഹാദേവ പരിതൃപ്താസ്മി ശങ്കര

പ്രാണൻ തന്നെ കൊടുത്താലും ഈ പരമാമൃതം കൊടുക്കരുത്. ശ്രീദേവി പറഞ്ഞുഃ- ദേവദേവാ, ശങ്കരാ, മഹാദേവാ, ഇപ്പോൾ എനിക്ക് പരിപൂർണ്ണതൃപ്തിയായി.

163. രുദ്രയാമളതന്ത്രസ്യ സാരമധ്യാവധാരിതം സർവ്വശക്തിപ്രഭേദാനാം ഹൃദയം ജ്ഞാതമധ്യ ച

ഇപ്പോൾ രുദ്രയാമളത്തിലെ സാരമായതും അതിന്റെ മധ്യഭാഗത്ത് ഉള്ളതും സർവ്വശക്തികളുടെ  ഹൃദയത്തിലിരിപ്പതും ആയ പരമതത്വം ഞാനറിഞ്ഞു.

164. ഇത്യുക്ത്വാനന്ദിതാ ദേവീ കണ്ഠേ ലഗ്നാ ശിവസ്യ തു.

ഇപ്രകാരം പറഞ്ഞ് ദേവി പരമാനന്ദതുന്ദിലയായി ശിവന്റെ കണ്ഠത്തിൽ ആലിംഗനം ചെയ്തു.